# വീരരവിവർമ്മ ചക്രവർത്തി

(ഒരു നാടകം.)



കോങ്ങോട്ടെ കൃഷ്ണൻനായർ.



കോങ്ങാട്ടെ കൃഷ്ണൻനായര്.

# വീരരവിവർമ്മ ചക്രവർത്തി.

(ഒരു നാടകം)



ഗ്രന്ഥകർത്താവ്:

കോങ്ങോട്ടെ കൃഷ്ണൻനായര്.



Norman Printing Bureau,— Calicut.

വില 8-ണ.

# പ്രസ്താവന.

ഞാൻ 'ശ്രീദേവീഹരണം' എന്ന നാടകം പ്രസിദ്ധപ്പെടുത്തിയ കാലത്ത് പലരും ആ നാടകത്തെക്കുറിച്ച് അഭിപ്രായം പറഞ്ഞിട്ടുണ്ട്. ചിലർ സംസ്കൃത നാടകരീതിയേയും, ലക്ഷണങ്ങളേയും അനുകരിച്ചതിനെപ്പററി ആക്ഷേപിച്ചിരുന്നു. ചിലർ നാടകങ്ങളിൽ ശ്ലോകങ്ങളെ ചേർക്കുന്നതു പ്രകൃതിവിരുദ്ധമാണെന്നു പറഞ്ഞിട്ടുണ്ട്. മററു ചിലർ പ്രാകൃതഭാഷ ആവശ്യമില്ല എന്നു പറഞ്ഞുതുടങ്ങി. ബങ്കാളി, ഹിന്ദി മുതലായ ഭാഷകളിൽ ഇപ്പോൾ കാണുന്ന മാതിരിയാണ് നാടകം എഴുതേണ്ടത് എന്നു വേറെ ചിലർ പറഞ്ഞു. ഇംഗ്ലീഷ് നാടകരീതിയാണ് നല്ലതു എന്നു പിന്നെച്ചിലർ ഘോഷിച്ചു. നാടകത്തിന്റെ രീതിക്കല്ല ദോഷമുള്ളതു. നാടകം എഴുതുവാൻ ശക്തിയുള്ളവൻ ഏതു നാടകരീതിയെ അംഗീകരിച്ചാലും അതു സഫലമായി ഭവിക്കും. കഥാഘടനക്ക് ശീലവും, സംഭാഷണരീതിയെ അനുഗമിക്കുവാൻ സാമർത്ഥ്യവും, പാത്രസൃഷ്ടിയിൽ നിപുണതയും ഉള്ളവർക്ക മാത്രമെ നാടകത്തെ എഴുതുവാൻ സാധിക്കയുള്ളു. എന്നാൽ ഞാൻ എന്റെ വിമർശകന്മാരെ ധിക്കരിക്കാതെ അവരുടെ ആവശ്യപ്രകാരം നവീനരീതിയിൽ ഒരു നാടകം എഴുതുവാൻ തുടങ്ങിയ

തിന്റെ ഫലമാണീനാടകം. ഈ നാടകത്തിൽ പ്രകൃതിവിരുദ്ധമായി യാതൊന്നും ചേർത്തിട്ടില്ല. എന്നാൽ പ്രാകൃതഭാഷയെ ഉപേക്ഷിക്കേണ്ടതായി വന്നിട്ടുണ്ട്.

ഈ നാടകത്തിലെ കഥ കൊല്ലവർഷം 5-ാം നൂറ്റാണ്ടിൽ നടന്ന ഒരു കഥയാണ്. ഐതിഹ്യങ്ങളേയും, പ്രമാണങ്ങളേയും അനുസരിച്ച് ആ കഥയെ ഈ നാടകത്തിൽ പ്രകാശിപ്പിച്ചിട്ടുണ്ട്. അക്കാലത്തെ രാജ്യഭരണസമ്പ്രദായത്തെയും, രാഷ്ട്രീയ മര്യാദകളേയും, കഴിയുന്നതും, പ്രത്യക്ഷത്തിൽ ആക്കുവാൻ ശ്രമിച്ചിട്ടുണ്ട്. താഴെ ചേർത്തിട്ടുള്ള പുരാതന ശ്ലോകങ്ങൾ ഈ നാടകത്തിലെ ഇതിവൃത്തം വ്യക്തമാക്കുന്നുണ്ട്. ഈ നാടകത്തിന്റെ മൂലലക്ഷ്യങ്ങൾ ഈ ശ്ലോകങ്ങളാണെന്നു വേണമെങ്കിൽ പറയാം.

(1)

ദ്രോണായദ്രുപദംധനഞ്ജയ ഇവക്ഷ്മാപാല
ബാലാംബലീ
വേണാട്ടിന്നുടയോരു വീരരവിവർമ്മാഖ്യോയ
ദൂനാംപതിഃ
പാണ്ഡ്യംവിക്രമപൂർവ്വകം പടയിൽവെച്ചാട്ടി
പ്പിടിച്ചങ്ങനേ
പാണ്ഡ്യശ്രായകൊടുത്തുതസ്യതനയാം പത്മാ
നനാമഗ്രഹീൽ.

(2)

ക്ഷയംനീത്വാസോയം കലിബലമിവാരാതി
നിവഹാൻ
ജയശ്രീവൽകൃത്വാ നിജസഹചരിം പാ
ണ്ഡ്യതനയാം
ത്ര്യത്രിംശദ്വൎഷോ യശളുവയമയൗകേരളപദം
ശരക്ഷസ്വംരാഷ്ട്രം നഗരമിവകോളംബമധിപഃ

(3)

കൃത്വാകേരളചോളപാണ്ഡ്യവിജയം ക്ലിപ്താഭി
ഷേകോത്സവഃ
സംഗ്രാമാപജയേനകോങ്കണ ഗതംതംവീര
പാണ്ഡ്യംനൃപം
നീത്വാസ്തീതബലംതതോപി വിപിനംജിത്വാ
ദിശാമുത്തരാം
കാഞ്ച്യാമത്രചതുൎത്ഥമപ്യമലിഖത്സംഗ്രാമ
ധീരോനൃപഃ.

ഈ ശ്ലോകങ്ങൾക്കു പുറമെ ഈ നാടകത്തിലെ ഒരു പ്രധാന പാത്രമായ വിക്രമപാണ്ഡ്യനെക്കുറിച്ച് അക്കാലത്തെ ഒരു ഭാഷാകവി എഴുതീട്ടുള്ള ഒരു ശ്ലോകത്തെ ഇവിടെ ഉദ്ധരിക്കാം. വിക്രമപാണ്ഡ്യന്റെ പരാക്രമത്തെ അതിൽനിന്നും നാം വ്യക്തമായി അറിയുന്നുണ്ട്.

ഏററംതിമൎത്തു തിറമററണയും നൃപൻതാൻ
കാററത്തു സംവലിതതൂലസമാൻ വിതേനേ
ചീററത്തിനാൽ മതിമറന്ന മഹാത്മരാവാൻ
ക്രൂററത്തിലും കൊടിയവിക്രമപാണ്ഡ്യസിംഹഃ

ഈ ശ്ലോകം ഈ നാടകത്തിൽ പറയുന്ന യുദ്ധങ്ങളെ കാണുവാനിടവന്നിട്ടുള്ള ഒരു ഭാഷാകവി എഴുതീട്ടുള്ളതാണ്. ഒരു നടന്ന കഥയെ അതേവിധത്തിൽ നാടകമാക്കിത്തീൎത്തതല്ലാതെ ഞാൻ എന്റെ ഭാവനാശക്തിയെ ഒട്ടും ഇതിൽ പ്രയോഗിച്ചിട്ടില്ല. ഇങ്ങിനെ ചുരുങ്ങിയ പ്രസ്താവനയോടുകൂടി വിദ്വാന്മാരുടെ മുമ്പിൽ ഞാൻ ഈ നാടകത്തിനെ സമൎപ്പിക്കുന്നു.

ഈ പുസ്തകത്തിന്റെ അച്ചടിവേല ഏററവും ദ്രുതഗതിയിൽ നടത്തിയതിനാൽ അല്പം ചില സ്ഖലിതങ്ങൾ കാണുവാനിടയുണ്ട്. 69-ാം ഭാഗത്തിൽ അന്യചിന്തകൂടാതെ എന്നതു അനന്യചിന്ത കൂടാതെ എന്നു വന്നുപോയിട്ടുള്ളതു ഇതിനുദാഹരണമാണ്. അതൊക്കെയും സജ്ജനങ്ങൾ ക്ഷമിക്കുമെന്നു വിശ്വസിക്കുന്നു.

ഗ്രന്ഥകൎത്താവ്.

# വീരരവിവൎമ്മ ചക്രവൎത്തി.

(ഒരു നാടകം)

---

## ഒന്നാം അങ്കം.



### 1-ാംരംഗം.

(സ്ഥലം കൊല്ലത്ത് തേവള്ളികൊട്ടാരം, സമയം--പൂൎവ്വാഹ്നം)

(രവിവൎമ്മരാജാവും, മന്ത്രി ത്രിവിക്രമൻകൎത്തും പ്രവേശിച്ചു)

രാജാ—പാണ്ഡ്യരാജാവിന്റെ സന്ദേശം എന്താണ്?

മന്ത്രി—പാണ്ഡ്യരാജാവിന്നു രണ്ടു പുത്രന്മാരുണ്ട്: വീരപാണ്ഡ്യനും വിക്രമപാണ്ഡ്യനും. വീരപാണ്ഡ്യൻ സുന്ദരപാണ്ഡ്യന്റെ ആദ്യത്തെ മഹിഷിയായ പാണ്ഡ്യരാജകുമാരിയിൽ ഉണ്ടായവനാണ്. വിക്രമപാണ്ഡ്യൻ കേരളരാജകുമാരിയായ രണ്ടാമത്തെ ഭാൎയ്യയിൽ ഉണ്ടായവനാണ്. വീരപാണ്ഡ്യനെ മധുരരാജാവായി വാഴിക്കണമെന്നാണ് രാജാവിന്റെ വിചാരം.

രാജ—വിക്രമന്റെ സ്ഥിതിയെന്താണ്? ഇപ്പോൾ അയാൾ ആരാണ്? അയാൾക്കുള്ള പദവിയേയാണ് ചോദിക്കുന്നതു്.

മന്ത്രി—വിക്രമപാണ്ഡ്യനെ മണലൂർരാജധാനിയിൽ രാജാവായി വാഴിച്ചിട്ടുണ്ടു്. അയാൾ വിവാഹം ചെയ്തിരിക്കുന്നതു് ഒരു കേരളസ്ത്രീയേയാണ്.

രാജ—അതുകൊണ്ടെന്താണ്?

മന്ത്രി—അതുകൊണ്ടൊന്നും ഇല്ല. വിക്രമപാണ്ഡ്യനാണ് ആ തുലുക്കൻപടയെ ജയിച്ചതു്. സൈന്യങ്ങൾ അദ്ദേഹത്തിന്റെ പക്ഷത്താണ് നിൽക്കുന്നതു്. ഒരു കക്ഷി വിക്രമപാണ്ഡ്യന്റെ പക്ഷത്തുചേൎന്ന് അദ്ദേഹത്തെ മധുരയിൽ വാഴിക്കുവാൻ ശ്രമിക്കുന്നു. വിക്രമൻ അച്ഛനേയും, ജ്യേഷ്ഠനേയും തള്ളിച്ചു മധുരയിൽ ചക്രവർത്തിയായി വാഴുവാൻ വിചാരിക്കുന്നു. വിക്രമനെ പിടിച്ചടക്കി വീരപാണ്ഡ്യന്റെ അവകാശത്തെ ഉറപ്പിച്ചുകൊടുക്കേണമെന്നാണ് സുന്ദരപാണ്ഡ്യചക്രവർത്തിയുടെ സന്ദേശം.

രാജ—വീരപാണ്ഡ്യൻ കേരളീയനല്ലല്ലോ. കേരളീയനായ വിക്രമനെയല്ലേ നാം സഹായിക്കേണ്ടതു്. സ്വജനത്തെയല്ലേ രക്ഷിക്കേണ്ടതു്.

മന്ത്രി—സ്വജനസ്നേഹം സ്വയംകൃതാനർത്ഥമാകും. വിക്രമൻ നാല്പത്തഞ്ചുവയസ്സായ പരാക്രമിയായ ഒരു യോദ്ധാവാണ്. ആയാളെ പിടിച്ചടക്കിയില്ലെങ്കിൽ നമുക്കാണ് അനർത്ഥം. സുന്ദരപാണ്ഡ്യനും വീരപാ

ണ്ഡ്യനും നമ്മുടെ സഹായം ആവശ്യപ്പെടുന്നതുപോലെ വിക്രമൻ വന്നു ആശ്രയിക്കുന്നതല്ല. എന്നുമാത്രമല്ല വിക്രമന്റെ വൎദ്ധിക്കുന്ന ശക്തിയെ തടുത്തിട്ടില്ലെങ്കിൽ അദ്ദേഹം കേരളത്തിലേക്കും ഒരാപത്തായിത്തീരും. അതുകൊണ്ടു നാം വീരപാണ്ഡ്യനെ സഹായിച്ചു വിക്രമനെ ഒന്നമൎത്തുക.

രാജാ—(അല്പസമയം ചിന്താമഗ്നനായിരുന്നിട്ട്) വിക്രമൻ നമ്മുടെ അതിരിൽ ഇരിക്കുന്നവനാണ്. അയാളെ സൂക്ഷിക്കണം. എന്നുമാത്രമല്ല തിരുവനന്തപുരത്തു അയാൾക്കുള്ള മേൽകോയ്മയും രാജ്യാവകാശവും അനൎത്ഥമായിരിക്കുന്നു. ആ ഭാഗങ്ങളൊക്കെയും നാം കീഴടക്കേണ്ടുന്ന കാലം വൈകിയിരിക്കുന്നു.

മന്ത്രി—എന്നാൽ നാം ഇപ്പോൾ പാണ്ഡ്യരാജാവിന്റെ സന്ദേശത്തിന്നു അനുകൂലമായി ഒരു മറുപടി അയക്കണം. അതുകൊണ്ടു നമുക്കു ഗുണമല്ലാതെ ദോഷമൊന്നുമില്ല. വിക്രമൻ മദാന്ധനാണ്. അച്ഛനേയും, ജ്യേഷ്ഠനേയും ബഹുമാനിക്കാത്തവൻ നമ്മെ ബഹുമാനിക്കുമോ? നമ്മൾ രണ്ടുകൂട്ടരും യോജിച്ചാൽ അയാളെ അമൎത്തുവാൻ സാധിക്കുന്നതാണ്. എന്താ വേണ്ടതു?

രാജാ—അനുജനോടും മററു സാമന്തരോടും ആലോചിക്കുക. അനുജനെ കൂട്ടിക്കൊണ്ടുവരുവാൻ ഒരാളെ അയക്കുക. വേണ്ട, താൻ തന്നെ പോകു.

മന്ത്രി—കല്പനപോലെ.

(പോയി.)

(അനന്തരം ഭൃത്യൻ പ്രവേശിക്കുന്നു)

ഭൃത്യൻ—കരിങ്ങമ്പിള്ളി അഫൻനമ്പൂതിരിപ്പാടു തിരുമനസ്സുകൊണ്ടു കാത്തു നില്ക്കുന്നു.

രാജാ—കൂട്ടിക്കൊണ്ടുവാ (ഭൃത്യൻ പോയി.)

(അനന്തരം നമ്പൂതിരിപ്പാടു പ്രവേശിക്കുന്നു,)

രാജാ—(കണ്ടതായി നടിച്ചു്) അല്ല! എപ്പോഴാണു് വന്നതു്. എന്താ താടിയും തലയും വളൎത്തി മലിനവേഷമായിരിക്കുന്നതു്. വഴിയാത്രയാണോ?

നമ്പൂരി—മൂന്നു മാസമായിട്ടു വഴിയാത്രക്കാരനാണു്. രാമേശ്വരത്തേക്കു പോയി മടങ്ങി വരികയാണു്.

രാജാ—ഓഹോ തീൎത്ഥയാത്രയാണോ? സേതുസ്നാനം നിൎവിഘ്നം സാധിച്ചുവോ? വഴിയിൽ യാതൊരു ബുദ്ധിമുട്ടും ഉണ്ടായില്ല; ഉവ്വോ? എവിടെയെല്ലാം പോയി

നമ്പൂരി—രാമേശ്വരം വരെ പോയി. വഴിക്കു സമീപമുള്ള എല്ലാ ക്ഷേത്രങ്ങളിലും ദൎശനം കഴിച്ചു. മധുരയിലും പോയി. പാണ്ടിരാജാവിന്റെ രാജധാനിയിലും ചെന്നു

രാജാ—നാട്ടുവൎത്തമാനങ്ങൾ എന്തെല്ലാമാണു്. എന്തെല്ലാം രാജകുമാരന്മാരാണു് ഐശ്വൎയ്യത്തോടുകൂടിയിരിക്കുന്നതു്. പാണ്ഡ്യനു് ക്ഷേമം തന്നെയോ? എന്താ ഇപ്പോഴത്തെ സ്ഥിതി? പാണ്ഡ്യരാജ്യത്തിൽ ഇപ്പോൾ വലിയ പരാക്രമി ആരാണു്? പറയൂ കേൾക്കട്ടെ.

നമ്പൂരി—പാണ്ഡ്യന്നു് ക്ഷേമം തന്നെയാണു്. രാജാവു വളരെ വൃദ്ധനായിരിക്കുന്നു. സുന്ദരപാണ്ഡ്യന്നു് എഴുപത്തഞ്ചായി വയസ്സു്. വീരപാണ്ഡ്യൻ നല്ല പരാക്രമിയാണു്. 50 വയസ്സായിരിക്കും. പക്ഷെ ഭോഗരതനാണു്. സ്ത്രീലോലനാണു്. തേജസ്വിയല്ല. എന്നല്ല വിക്രമപാണ്ഡ്യനെ ഭയപ്പെട്ടു് ഇപ്പോൾ കുറെ കുണ്ഠിതവുമുണ്ടു്. വിക്രമപാണ്ഡ്യൻ നല്ല ഭുജബലപരാക്രമി. മണലൂരാണു് അയാളുടെ രാജധാനി. ശ്രീ നിവസിക്കുന്ന നഗരമാണു് മണലൂരു്. ഇത്ര ഐശ്വര്യമുള്ള ഒരു രാജധാനി വേറെയില്ല. സാക്ഷാൽ അമരാവതി തന്നെ.



രാജാ—മണലൂരിലെ വർത്തമാനം വിസ്തരിച്ചു പറയൂ. വിക്രമപാണ്ഡ്യന്റെ ഇപ്പോഴത്തെ സ്ഥിതിയും മറ്റും അറിഞ്ഞാൽ കൊള്ളാമെന്നുണ്ടു്.

നമ്പൂരി—വിക്രമരാജാവു പ്രതാപലങ്കേശ്വരൻ തന്നെ. അശ്വങ്ങളെത്ര! ഗജങ്ങളെത്ര! സൈന്യം അസംഖ്യം. ജനങ്ങൾ രാജാവിനെ ഈശ്വരനെപ്പോലെ വിചാരിക്കുന്നു. രാത്രി പകലില്ലാതെ വിക്രമനൃപൻ കാര്യവിചാരം ചെയ്തുകൊണ്ടിരിക്കയാണു്. മൂന്നു ദിവസം അഹോരാത്രം കുതിരയെ ഓടിക്കുവാൻ അവിടേക്കു ഒരു പ്രയാസവുമില്ല.

രാജാ—വരട്ടെ: വിക്രമന്നു ഇപ്പോൾ എത്ര വയസ്സുണ്ടു്? വിവാഹം കഴിഞ്ഞിട്ടുണ്ടോ? സന്താനമുണ്ടോ?

നമ്പൂരി—ഇപ്പോൾ അദ്ദേഹത്തിന്നു നാല്പത്തഞ്ചു വയസ്സു കാണും. ഒരു നായർ സ്ത്രീയെയാണു് വിവാഹം

ചെയ്തിട്ടുള്ളതു്. അതിൽ ഒരു പുത്രി മാത്രമെയുള്ളു. ഞാൻ ആ കുട്ടിയെ കണ്ടു. ഉദ്യാനത്തിൽ സഞ്ചരിച്ചുകൊണ്ടിരുന്നു. ആ കുമാരിയെ ഞാൻ കണ്ടു. ഒരു ത്രൈലോക്യസുന്ദരിയാണ്. പതിനാർ വയസ്സു പ്രായമുണ്ടു്. ഇവിടുന്നു് ആ കുമാരിയെയാണു് വിവാഹം ചെയ്യേണ്ടതു്.

രാജാ—അതു നന്നായി; എനിക്കു വിവാഹം എങ്ങിനെയാണു്. മരുമക്കത്തായികൾക്കു രാജകുമാരികളെ വിവാഹം ചെയ്യുവാൻ സാധിക്കുമോ? വിക്രമപാണ്ഡ്യൻ നായർസ്ത്രീയെ മക്കത്തായരീതിയിലാണൊ വിവാഹം ചെയ്തിരിക്കുന്നതു.

നമ്പൂരി—ആ സ്ത്രീ തിരുവനന്തപുരത്തു് എട്ടുവീട്ടിൽ പിള്ളമാരുടെ വംശത്തിൽപെട്ടതാണ്. സ്ത്രീയെ മഹാരാജ്ഞിയായിട്ട അഭിഷേകം ചെയ്തിട്ടുണ്ടു്. മക്കത്തായത്തെ പിന്തുടൎന്നുവരുവാനാണ് ഭാവം. അവർ രാജാവും രാജ്ഞിയുമായിട്ടാണ് കഴിയുന്നതു്.

രാജാ—മക്കത്തായമാണെങ്കിൽ, പുത്രൻ ഇല്ലാത്ത സ്ഥിതിക്കു ഈ ബാലികയ്ക്കുതന്നെ രാജ്യം കൊടുക്കേണ്ടിവരും. ഭർത്താവിനെ കെട്ടിയിരുത്താനെ തരമുള്ളു. പിന്നെയും മരുമക്കത്തായംപോലെയായി.

നമ്പൂരി—പുത്രിയെ വിവാഹം ചെയ്തുകൊടുപ്പാനാണ് അവർ ആലോചിക്കുന്നതു. അതിന്നു കാലം വൈകിയിരിക്കുന്നതായി അവർ നടിക്കുന്നുമുണ്ടു.

രാജാ—കുമാരിയെ അങ്ങു കണ്ടിട്ടുണ്ടല്ലോ? എന്താ സ്ഥിതി.

നമ്പൂരി—ഞാൻ നാലു ദിവസം മണലൂർ കോവിലകത്തു താമസിച്ചു. ഞാൻ ഈ കുട്ടിയെ സൂക്ഷിച്ചു നോക്കുകയാണ്. കാൎയ്യമായ ഒരു പ്രവൃത്തി ചെയ്യുതു് സഖികളുമായി ഉദ്യാനത്തിൽ കളിക്കുന്നതും, ഊഞ്ഞാലാടുന്നതും, പാടുന്നതും എല്ലാം ഞാൻ സൂക്ഷിച്ചു നോക്കിയിരിക്കുന്നു. തമിഴ സാഹിത്യത്തിൽ നല്ല അറിവുണ്ട്. പണ്ഡിതന്മാർ പലതും പഠിപ്പിക്കുന്നതുമുണ്ട്. കുട്ടിയുടെ ആകൃതിയും പ്രകൃതിയും കൂടി കണ്ടാൽ ഇവിടേയ്ക്കു അനുരൂപമായി ബ്രഹ്മാവു് സൃഷ്ടിച്ചതാണെന്നേ തോന്നുകയുള്ളൂ. ഇവിടുന്നുതന്നെ ആ രാജകുമാരിയെ വിവാഹം ചെയ്യണം.

രാജാ—എന്റെ മനസ്സിനെ ഇളക്കുവാൻ വല്ലതും പറകയാണ്. അങ്ങയുടെ വാചാലത പ്രസിദ്ധമാണല്ലോ. ഒരു സ്ത്രീക്കു സൌന്ദൎയ്യം യൌവനത്തിൽ വന്നാൽ എത്രകാലം നില്ക്കും? എന്തിനാണ് ഈ ഭ്രമം?

നമ്പൂരി—ഇതൊന്നും പറഞ്ഞാൽ ഞാൻ സമ്മതിക്കുന്നതല്ല. ഇവിടുന്നു് ആ കുമാരിയെ വിവാഹം ചെയ്യണം. സ്ത്രീരത്നങ്ങളും നവരത്നങ്ങളും രാജാക്കന്മാൎക്കുള്ളതല്ലേ? ആ കുമാരിയെ കേരളത്തിൽതന്നെ കൊണ്ടുവരണം. അതിനു ഒരിക്കലും ഉപേക്ഷ വരുത്തരുതു്.

രാജാ—ആയാൽ നമുക്കു മകളെത്തരും എന്നു് എന്താ നിശ്ചയം? അപമാനിച്ചാലോ?

നമ്പൂരി—ഇവിടത്തെ അപമാനിക്കുകയൊ? ഈ മാതിരി ഒരു വരനെ അവൎക്ക കിട്ടുമോ? ഒരു സമൎത്ഥനായ ദൂതനെ അയച്ചുനോക്കണം.

രാജാ—എന്നാൽ അങ്ങിനെ ചെയ്യാം. ഒന്നു പരീക്ഷിച്ചുനോക്കുക. ഊണുകഴിച്ചില്ലല്ലൊ. ക്ഷണത്തിന്ന് പോകാം.

(രണ്ടാളും പോയി.)

---

രംഗം 3.

[കാലം—മദ്ധ്യാഹ്നം. സ്ഥലം—കൊല്ലത്തു വലിയകൊട്ടാരത്തിൽ ആസ്ഥാനമണ്ഡപം]

(ആദിത്യവൎമ്മയും കല്ലൂരും പ്രവേശിക്കുന്നു)

ആ: വൎമ്മ:—കല്ലൂർ പറഞ്ഞതെല്ലാം ഞാൻ മനസ്സിലാക്കി. കല്ലൂർ പ്രായം അധികമുള്ള ഒരു മന്ത്രിയാണ്. പക്ഷെ ഊഹാപോഹങ്ങളിലൊന്നും അത്ര കാണുന്നില്ല. വീരനും ധീരനുമായ വിക്രമപാണ്ഡ്യനെ വിട്ടു ഭോഗരതനായ വീരപാണ്ഡ്യനെ രാജാവാക്കണം എന്നു പറയുന്നതു ന്യായമാണൊ?

കല്ലൂർ—പാണ്ഡ്യരാജ്യത്തിന്റെ ക്ഷേമം ഇപ്പോൾ ആലോചിക്കേണ്ട. വിക്രമപാണ്ഡ്യനെ ഒതുക്കീട്ടില്ലെങ്കിൽ അയാൾ ഉടനെ കേരളത്തിലേക്കു കടക്കും. തൃപ്പാപ്പൂർ സ്വരൂപത്തിലെ രാജ്ഞിയാണ് വിക്രമന്റെ അമ്മ. തൃപ്പാപ്പൂർ സ്വരൂപം കുററി മുടങ്ങിയപ്പോൾ വി

ക്രമൻ മരുമക്കത്തായാവകാശപ്രകാരം വേണാട്ടിന്റെ ഒരു ഭാഗമായ ചില തെക്കൻ ദിക്കുകൾ കൈവശപ്പെടുത്തികഴിഞ്ഞു. വിവാഹംകൊണ്ടു് എട്ടുവീട്ടിൽ പിള്ളമാരും സ്വാധീനമാണു്. പക്ഷെ പിള്ളമാർ വിക്രമന്റെ അധികാരത്തെ ഭയപ്പെടുന്നുണ്ടു്. എങ്കിലും അവർ അദ്ദേഹത്തിനു വിരോധികളല്ല. അവർ സമ്മതിച്ചാൽ വിക്രമൻ ഉടനെ കേരളത്തിലേക്കു കടക്കും. നമ്മുടെ രക്ഷയാണു് നാം നോക്കേണ്ടതു്. ഇവിടുത്തെ അഭിപ്രായമെന്താണു്?

ആ: വ—വിക്രമപാണ്ഡ്യൻ എന്റെ മിത്രമാണു്. ഞങ്ങൾ രണ്ടുപേരും ഒന്നിച്ചാണല്ലൊ തുലുക്കൻ പടയെതോല്പിച്ചതു. ഞങ്ങൾ രണ്ടുപേരും ജ്യേഷ്ഠാനുജന്മാരെപ്പോലെയുള്ള ബന്ധത്തിലായിരിക്കുന്നു. ഞാൻ എന്റെ ജ്യേഷ്ഠനോടു യുദ്ധത്തിനൊരുങ്ങുന്നതു പോലെയാണു് വിക്രമപാണ്ഡ്യനോടു യുദ്ധത്തിനു പോകുന്നതു.

കശ്ശം—തിരുമനസ്സിലെ നീതിയെ ഞാൻ സമ്മതിച്ചു. ഇവിടുന്നു ഭരതനാണു്; സംശയമില്ല. എന്നാൽ ജ്യേഷ്ഠനോടും അച്ഛനോടും യുദ്ധത്തിനൊരുങ്ങുന്ന ആൾ തിരുമേനിയെ അനുജനായി വിചാരിക്കുമോ? നാളെ കേരളത്തിനെ ആക്രമിച്ചു വിക്രമപാണ്ഡ്യൻ നമ്മെ പുറത്താക്കും. അപ്പോൾ എന്തുചെയ്യും?

ആവ:—അങ്ങിനെ വരുമ്പോൾ അപ്പോൾ നോക്കാം. ഇപ്പോൾ ബന്ധുവായുള്ളവനെ എന്തിനു് വൈരിയാക്കുന്നു?

കസ്തൂർ—അതു്—ഈ പറഞ്ഞതു്—രാജനീതിയല്ല. രാജ്യകാൎയ്യങ്ങളിൽ പരിചയം പോരാത്തതുകൊണ്ടാണു് ഇങ്ങിനെ തോന്നുന്നതു. തമ്പുരാന്റെ അരികത്തുചെന്നു നാം കൂടിആലോചിക്കുക. ഇവിടെ വെച്ചു് ശുഷ്കവാദം ചെയ്യുന്നതുകൊണ്ടു പ്രയോജനമില്ല. വിക്രമപാണ്ഡ്യന്റെ തേജസ്സ് അഗ്നി ജ്വലിക്കുംപോലെ പടൎന്നുപിടിക്കുന്നു. അതു നമ്മെ ഒക്കെ ദഹിപ്പിക്കുമെന്നതിന്നു സംശയമൊന്നുമില്ല. കാൎയ്യം അവതാളത്തിലായിട്ടു നന്നാക്കുവാൻ ശ്രമപ്പെടുന്നതിനേക്കാൾ കരുതലോടുകൂടി പ്രവൎത്തിക്കുന്നതല്ലെ നല്ലതു. മഹാരാജാവിന്റെ അടുക്കെ നമ്മുടെ വാദത്തെ സമൎപ്പിക്കുക. അവിടുന്നു ഒരു തീർപ്പു കല്പിക്കട്ടെ. അവിടുത്തെ ഇഷ്ടംപോലെ നടക്കാം.

ആ: വ:—എനിക്കു വിക്രമപാണ്ഡ്യനുമായിട്ടു യുദ്ധം ചെയ്വാൻ ലേശം മനസ്സില്ല. വീരപാണ്ഡ്യനെ സഹായിക്കാൻ അതിലധികം മനസ്സില്ല. എന്തൊരു ന്യായത്തിലാണു് വിക്രമനോടു യുദ്ധത്തിന്നൊരുങ്ങുന്നതു്?

കസ്തൂർ—വിക്രമപാണ്ഡ്യൻ ജ്യേഷ്ഠന്റെ അവകാശത്തെ കൈവശപ്പെടുത്തുവാൻ ശ്രമിക്കുന്ന ന്യായം തന്നെ നമുക്കുള്ള ന്യായവും. അഭയം പ്രാപിച്ച ആളെ രക്ഷിക്കുന്നതു രാജധൎമ്മവും ഒരു നല്ല ന്യായവുമാണു്. അതിൻമീതെ ഒരു ന്യായം ലോകത്തിൽ വേറെയുണ്ടെന്നു തോന്നുന്നില്ല. സുഗ്രീവനെ ശ്രീരാമൻ സഹായിച്ച ന്യാ-

യം—ആ ന്യായംതന്നെയാണ്. ആശ്രിതന്മാരെ രക്ഷിക്കുന്നതിൽ യാതൊരു അപവാദവും വരാനില്ല.

അ: വ:—കശ്ശൻ എന്തു പറഞ്ഞാലും വിക്രമപാണ്ഡ്യന്റെ നേരെ യുദ്ധത്തിന്നു എനിക്കു മനസ്സു വരുന്നില്ല. ഒരു സ്നേഹിതനോടു യുദ്ധംചെയ്യാൻ ആൎക്കെങ്കിലും മനസ്സുണ്ടാകുമോ? ആകട്ടെ, ജ്യേഷ്ഠന്റെ മതം അറിയാം.

കശ്ശൻ—"രാജ്ഞാംമിത്രം കേന ദൃഷ്ടം ശ്രുതം വാ" എന്നാണ് ആപ്തവാക്യം. ഇവിടേയ്ക്കു മിത്രമുണ്ടെന്നു ഞാൻ വിചാരിക്കുന്നില്ല. കാൎയ്യകാലത്തുണ്ടായ മിത്രത ഒരു മിത്രതയല്ല. വിക്രമപാണ്ഡ്യൻ ഇങ്ങോട്ടു തിരിഞ്ഞാൽ ഇവിടുത്തെ മിത്രതയൊന്നും കാണുന്നതല്ല. ഏതായാലും തീൎത്തുമുമ്പാകെ ചൊല്ലുവാൻ സമയം വൈകിക്കേണ്ട. തിരുവുള്ളമെന്താണെന്നറിഞ്ഞു വേണ്ടതു പ്രവൃത്തിക്കാം. (രണ്ടാളും പോയി)

---

## രംഗം 3.

(തേവള്ളികൊട്ടാരം—സായാഹ്നം)

(രവിവൎമ്മരാജാവും, മാമ്പള്ളി പണ്ടാരത്തിൽ നിന്നും പ്രവേശിക്കുന്നു)

രാജാ—മാമ്പള്ളി! നിങ്ങളെ ഒരു ദൂതനായിട്ടു അയയ്ക്കുവാൻ പോകുന്നു. കാൎയ്യം വേഗത്തിൽ സാധിച്ച് മടങ്ങിവരണം.

മാമ്പള്ളി—എവിടേക്കാണ് പോകേണ്ടതു? എന്താണ് കാൎയ്യം? ഇതൊന്നും അറിയാതെ എങ്ങിനെയാണ് മറുപടി പറയുക?

രാജാ—മണലൂരിൽ ചെന്നു വിക്രമപാണ്ഡ്യനെക്കണ്ടു് ഒരു കാൎയ്യം സാധിപ്പാനുണ്ടു്. എന്താ പോകുന്നതോ?

മാമ്പള്ളി—ഇനി കാൎയ്യംകൂടി അരുളിച്ചെയ്താൽ കൊള്ളാം.

രാജാ—വിക്രമപാണ്ഡ്യനു ഒരു മകളുണ്ടു. ആ കുമാരിയെ എനിക്കു വിവാഹംചെയ്തുതരേണമെന്നു പറഞ്ഞു കാൎയ്യം ശരിപ്പെടുത്തിവരണം.

മാമ്പള്ളി—അയ്യോ! ഇവിടുന്നു ഇന്നാട്ടിലെങ്ങും പെണ്ണില്ലാഞ്ഞിട്ടാ പാണ്ടിനാട്ടിലേക്കു പോകുന്നതു.

രാജാ—ഇന്നാട്ടിലേതാ ഹെ! രാജകുമാരികളും നാഗരികാംഗനകളും ഉള്ളതു?

മാമ്പള്ളി—കുറങ്ങാട്ടുണ്ടു്. ഒകൃതക്കാട്ടുണ്ടു, വീരമാണിക്കത്ത് ശുണ്ഡക്കലുണ്ടു, ഈ വീട്ടിലെല്ലാം നാഗരികാംഗനകളും സുന്ദരികളും ഉള്ളപ്പോൾ പാണ്ടിനാട്ടിൽ പോയി പെണ്ണന്വെഷിക്കുന്നതെന്തിനു?

രാജാ—അതിസുന്ദരിയായ ഒരു രാജകുമാരിയെ കിട്ടുന്നതാണെങ്കിൽ എന്തിന്നീ നാട്ടുപെണ്ണുങ്ങളെ ഞാൻ വിവാഹംചെയ്യുന്നു? എന്നുമാത്രമല്ല ആ കരിങ്ങാമ്പിള്ളി ആ കുമാരിയുടെ ഗുണങ്ങൾ വൎണ്ണിച്ചപ്പോൾ

എന്റെ മനസ്സ് വല്ലാതെയിളകിയിരിക്കുന്നു. അത്ര രൂപലാവണ്യവും, പരിഷ്കാരവും, സംസ്കാരവും ഉള്ള രാജകുമാരിയെത്തന്നെ ഞാൻ എന്റെ മഹിഷിയാക്കുവാൻ വിചാരിക്കുന്നു. അതാണ് എനിക്കനുരൂപമായ വിവാഹം. നിങ്ങൾ കഴിയുന്ന വേഗത്തിൽ മണലൂര് ചെന്നു ഈ വിവരം അറിഞ്ഞുവരണം. നിങ്ങൾക്കു നല്ല ഒരു കുതിരയെ ലായത്തിൽനിന്നു തിരഞ്ഞെടുത്തുകൊള്ളു. അശ്വാരൂഢന്മാരായ നാലുനായന്മാരെ സഹായത്തിന്നു കൂട്ടിക്കൊള്ളു. വെറുതെ കുതൎക്കം പറഞ്ഞു നില്ക്കേണ്ട.

മാനവല്ലി—വിവാഹം ഇത്ര വേഗത്തിൽ വേണമെന്നു ഞാൻ ധരിച്ചില്ല. എന്നാൽ ഞാൻ കുതൎക്കമൊന്നും പറയുന്നതല്ലായിരുന്നു. കല്പിച്ചാൽ പിന്നെ കല്പന കേൾക്കുകയല്ലാതെ മറിച്ചുണ്ടോ?

രാജാ—വിക്രമപാണ്ഡ്യനെ കണ്ടു സാവകാശത്തിൽ പറഞ്ഞു കാൎയ്യം സമ്മതിപ്പിക്കണം. ഞാൻ അനുരാൎത്ഥമായി രാജകുമാരിയെ വിവാഹം ചെയ്വാൻ അനുഗ്രഹിക്കുന്നു, എന്നു പറയണം. തരമുണ്ടെങ്കിൽ രാജ്ഞിയെക്കൂടി കണ്ടു സ്വാധീനമാക്കണം. കുമാരിക്കു എന്റെ ഗുണദോഷങ്ങളെല്ലാം പറഞ്ഞു ധരിപ്പിച്ചു അനുരാഗമുണ്ടാക്കി തീൎക്കണം. ദൂത്യത്തിന്നുള്ള അങ്ങയുടെ സാമൎത്ഥ്യം മുഴുവനും പ്രദൎശിപ്പിക്കണം. ദക്ഷനായ ഒരു ദൂതനാകണം.

മാനവല്ലി—എനിക്കറിഞ്ഞപോലെയൊക്കെ ചെയ്യാം. ഫലം വരുമ്പോലെ വരട്ടെ. എന്റെ ഉപേക്ഷ

കൊണ്ടു യാതൊരു ദോഷവും വരുന്നതല്ല. വിക്രമരാജാവ് മഹാ ഗർവ്വിയും, ധിക്കാരിയുമാണ്. ഞാൻ നല്ലവണ്ണമറിയും. അവിടത്തെ അടുത്തുചെന്നു ഒരു കാര്യം സാധിക്കുന്നതു വളരെ വിഷമമാണ്. ഞാൻ പഠിച്ച വിദ്യ പതിനെട്ടും പ്രയോഗിക്കാം. ഫലം ഈശ്വരാധീനമാണ്.

രാജാ—(ചിരിച്ചുകൊണ്ടു) നിങ്ങളാലാകുന്നതു ചെയ്യു. പിന്നെ വേണ്ടതു എനിക്കറിയാം. ഞാൻ ഈ യാത്രക്കു ഒരു ആഴ്ചവട്ടമെ സമയം തരികയുള്ളു. അതിനുള്ളിൽ മടങ്ങിവരണം. ഇതു സുഗ്രീവാജ്ഞയാണെന്നു വിചാരിക്കണം. പാ   പ്രന്നു മറുപടി അയക്കണം, അതാ തിടുക്കുന്നതു.



മാമ്പള്ളി—കല്പനപോലെ എല്ലാം ചെയ്യാം. അകാരണമായി കാലം വൈകിക്കുന്നതല്ല. ഒരാഴ്ചക്കു മുമ്പു തന്നെ വരാൻ നോക്കാം.

രാജാ—എന്നാൽ നല്ല സമയവും ശകുനവും നോക്കി പുറപ്പെട്ടുകൊള്ളുക. ഇനി കാലതാമസം വരുത്തേണ്ട.

മാമ്പള്ളി—കല്പനപോലെ (പോയി)

(ഒരു ഭൃത്യൻ പ്രവേശിക്കുന്നു.)

ഭൃത്യൻ—എളയതമ്പുരാനും, കൂട്ടുകാരും വന്നിരിക്കുന്നു.

രാജാ—വരുവാൻ പറ (ഭൃത്യൻ പോയി)

(ആദിത്യവൎമ്മനും, ത്രിവിക്രമൻ കയ്യളും പ്രവേശിച്ചു രാജാവിനെ യഥോചിതം വണങ്ങുന്നു.)

രാജാ—(ആദിത്യവൎമ്മനോടു) ഉണ്ണീ! ത്രിവിക്രമൻ വൎത്തമാനമെല്ലാം പറഞ്ഞില്ലെ. ഉണ്ണിയുടെ മതം എന്താണു്? പറയു! കേൾക്കട്ടെ?

ആ. വ—എനിക്കു വിക്രമപാണ്ഡ്യന്റെ നേരെയുള്ള പക്ഷപാതംകൊണ്ടു ഈ കാൎയ്യത്തിൽ ശരിയായ അഭിപ്രായം പറവാൻ തരമില്ല.

രാജാ—അതിന്റെ അൎത്ഥം പാണ്ഡ്യന്റെ അപേക്ഷയെ ഉപേക്ഷിക്കണമെന്നാണു് അല്ലെ?

കയ്യൾ—അവിടേക്കു വിക്രമപാണ്ഡ്യനെ സഹായിക്കണമെന്നാണു്.

ആ. വ—അങ്ങിനെ ഞാൻ പറയുക ഉണ്ടായിട്ടില്ല. വിക്രമപാണ്ഡ്യനോടു യുദ്ധത്തിനു നാം പോകുന്നതു ഭംഗിയല്ല എന്നാണു്. രണ്ടുകൂട്ടരേയും സഹായിക്കേണ്ട; വിക്രമപാണ്ഡ്യൻ എനിക്കു വളരെ സ്നേഹമുള്ള ആളാണു്. അദ്ദേഹത്തിന്നെതിരായി ഞാൻ എങ്ങിനെ യുദ്ധത്തിനൊരുങ്ങും?

രാജാ—ഇതാണു് ന്യായം? എന്നാൽ ഭാരതയുദ്ധത്തിൽ എങ്ങിനെ ജ്യേഷ്ഠാനുജന്മാരും ബന്ധുക്കളും തമ്മിൽ യുദ്ധംചെയ്തു? അവനവന്റെ നില രക്ഷിക്കേണ്ടതല്ലെ. വീരപാണ്ഡ്യനെ ആയാളുടെ രാജധാനിയിൽനിന്നു ആട്ടി പുറത്താക്കി ആ രാജ്യത്തെ കൈവശ

പ്പെടുത്തിയിരിക്കുന്നു. വീരപാണ്ഡ്യൻ മധുരയിൽ ചെന്നുകൂടിയിരിക്കുന്നു. ഇനി അച്ഛനേയും മകനേയും പിടിച്ചു ബന്ധനത്തിലാക്കീട്ടു വിക്രമപാണ്ഡ്യനു മധുരയിൽ ചക്രവൎത്തിയായിരിക്കണമെന്നാണ് ആഗ്രഹം. ആ പദവിയിൽ എത്തിയാൽ പിന്നെത്തിരിയുന്നതു നമ്മുടെ നേരെയായിരിക്കും.

ആ. വ—നമ്മുടെ നേരെ വന്നാൽ നമുക്കു യുദ്ധം ചെയ്യുന്നതിന്നു അവകാശമായല്ലൊ?

കസ്തൂ—അതു ഉചിതമാണെന്നു തോന്നുന്നില്ല. നാം "അനാഗതവിധാതാക്ക"ന്മാരായിരിക്കുന്നതാണ് ഉചിതം.

രാജാ—ഞാൻ ഈ കാൎയ്യത്തിൽ ഒരു പുതിയ നയം എടുത്തിട്ടുണ്ട്. അതിന്റെ ഫലം എന്താണെന്നറിയട്ടെ. അതിന്നു ശേഷം വേണ്ടതു പ്രവൃത്തിക്കാം. മാമ്പള്ളിയെ ഒരു ദിക്കിലേക്കയച്ചിട്ടുണ്ട്. അയാൾ വരുന്നതുവരെ ഈ കാൎയ്യത്തെ നിൎത്തിവെക്കുക.

കസ്തൂ—(ആത്മഗതം) ഓ! എന്നെക്കൂടി അറിയിക്കാതെ തമ്പുരാൻ എന്തൊന്നാണാവോ പ്രവൃത്തിച്ചിരിക്കുന്നതു്. (പ്രകാശം) തിരുമനസ്സിലെ ഗൂഢാലോചന എന്താണെന്ന് അറിഞ്ഞില്ല. അടിയനെക്കൂടി വിശ്വസിച്ചിട്ടില്ല.

രാജാ—നിങ്ങളെയെല്ലാം അറിയിക്കേണ്ടുന്ന സമയത്തിൽ യഥോചിതം അറിയിക്കുന്നതാണ്. നിങ്ങളു

ത്തം അറിയാതെ എനിക്കു ഒരു കാൎയ്യവും ഇല്ല. ഒരൊട്ടു ക്ഷമിച്ചിരിക്കുക.

കൎമ്മം—പാണ്ഡ്യന്റെ ആളുകൾ പാൎക്കുന്നുണ്ടു്. അവരെ അയക്കേണ്ടയോ? എന്തു പറഞ്ഞയക്കേണം.

രാജാ—കാൎയ്യം അവർ തങ്ങളിൽ യോജിച്ചു സന്ധിക്കുവാൻ തരമുണ്ടോ എന്നു നോക്കട്ടെ. സന്ധിയാവില്ലെന്നു കണ്ടാൽ യുദ്ധത്തിന്നൊരുങ്ങി ഇങ്ങോട്ടേക്കു വിവരം അറിയിക്കട്ടെ.

കൎമ്മം—സന്ധിയാണെങ്കിൽ നാം മദ്ധ്യത്തിൽ നിൽക്കുകയല്ലെ വേണ്ടതു്? രണ്ടു കൂട്ടരെയും യോജിപ്പിക്കുവാൻ നാമല്ലേ ശ്രമം ചെയ്യേണ്ടതു്.

രാജാ—സന്ധിയാകുവാൻ നാം ശ്രമിക്കുന്നുണ്ടെന്നു പറയുക. കാൎയ്യം ആയിട്ടില്ലെങ്കിൽ യുദ്ധത്തിന്നൊരുങ്ങാമല്ലൊ.

ആ: വ:—സന്ധിപ്പിക്കുവാൻ ഞാനും ശ്രമം ചെയ്യാം. ഞാൻ വേണമെങ്കിൽ വിക്രമപാണ്ഡ്യനെ നേരെ ചെന്നു കാണാം.

രാജാ—ഈ കാൎയ്യത്തിൽ എന്റെ നയമൊന്നു വേറെയാണ്. ഉണ്ണിക്കു വിക്രമന്റെ നേരെ ചെല്ലുവാൻ ഭയമുണ്ടെങ്കിൽ ഞാൻതന്നെ സൈന്യവുമായി ചെന്നു കണ്ടുകൊള്ളാം. ഉണ്ണി തോവാളു കാത്തുനിന്നാൽ മതി. എനിക്കു വിക്രമപാണ്ഡ്യനെ വലിയ ബഹുമാനമൊന്നുമില്ല.

ആ. വ:— (വിഷണ്ണഭാവത്തോടെ) ഞാൻ ഭയം കൊണ്ടല്ല ഇപ്പറഞ്ഞതൊന്നും. വിക്രമപാണ്ഡ്യന്റെ പൌരുഷത്തെ ഞാൻ ഭയപ്പെടുന്നില്ല നീതിയേയും ന്യായത്തേയും മാത്രമാണു ഭയപ്പെടുന്നതു.

രാജാ—എന്തെങ്കിലും ഒരു ഭയം? ഞങ്ങൾക്കൊന്നും അറിഞ്ഞുകൂടാത്ത നീതിയും, ന്യായവും ഉണ്ണിക്കു എവിടെനിന്നുണ്ടായി എന്നറിയുന്നില്ല. രാജനീതി രാജ്യത്തിന്റെ സ്ഥിതി നോക്കീട്ടാണു നടത്തുക. പുരുഷന്റെയും വ്യക്തിയുടേയും ഗുണത്തെ അനുസരിച്ചല്ല. രാജ്യകാൎയ്യങ്ങളിൽ പരിചയമില്ലാത്തതുകൊണ്ടു ഉണ്ണിക്കു തോന്നുന്നതു ന്യായമല്ല. അവനവന്റെ സ്നേഹവാത്സല്യങ്ങളെ ആശ്രയിച്ചിരുന്നാൽ രാജ്യം ആപത്തിൽ ചാടുന്നതു ആരും അറിയാതെയായിരിക്കും.

കസ്തൂ—അവിടുന്നു അവിടുത്തെ അഭിപ്രായം പറഞ്ഞു എന്നേയുള്ളു. തിരുമേനി കല്പിക്കുന്നതു കേൾപ്പാൻ അടിയങ്ങൾ എപ്പോഴും ഒരുക്കമാണല്ലൊ. എന്നാൽ ഇപ്പോൾ അവരെ അങ്ങിനെ പറഞ്ഞയക്കാം.

രാജാ—നമ്മുടെ സന്ദേശം ഇതാണ്. "നാം ഒരു സന്ധിക്കു ശ്രമിക്കുന്നതാണ്. യുദ്ധം വേണ്ടിവന്നാൽ നിങ്ങളെ സഹായിക്കാം. വേണ്ടതൊക്കെയും ഒരുക്കുന്നതിനു വിരോധമില്ല." ഈ വാചകത്തെ പറഞ്ഞയയ്ക്കുക.

കസ്തൂ—അടിയൻ കല്പനപോലെ ചെയ്യാം.

രാജാ—എന്താ ഉണ്ണീ! സമ്മതമായില്ലെ. എന്താ വിഷണ്ണനായി നില്ക്കുന്നതു? പറയു.

ആ: വ—ഈ അഭിപ്രായം അടിയന്നു വളരെ സമ്മതമായി. അവിടുന്നു അടിയനെ തെററിദ്ധരിച്ചതിലാണ് വിഷാദം മറെറാന്നുമില്ല.

രാജാ:—തെററീട്ടൊന്നും ധരിച്ചിട്ടില്ല. കാൎയ്യം പറഞ്ഞപ്പോൾ അവസ്ഥ മുഴുവൻ പറഞ്ഞു എന്നേയുള്ളു. അതിൽ മനസ്താപമൊന്നും വേണ്ട.

ആ: വ—അടിയൻ കല്പിക്കുന്നതു കേൾപ്പാൻ സന്നദ്ധനാണ്. അഭിപ്രായം പറയുന്നതിൽ പിഴയുണ്ടായിരിക്കാം. കൎമ്മങ്ങൾക്കു വൈകല്യം വരുത്തുന്നതല്ല.

രാജാ—ത്രിവിക്രമ! ചെന്നു പാണ്ടിയിൽനിന്നു വന്നവരെ അയയ്ക്കൂ. ഇക്കാൎയ്യം ഇത്രമാത്രം.

(എല്ലാവരും പോയി)

ഒന്നാം അങ്കം കഴിഞ്ഞു.

---

## രണ്ടാം അങ്കം.

---

1-ാം രംഗം—സ്ഥലം—മണലൂർ കൊട്ടാരത്തിൽ ഉദ്യാനം.

സമയം—സായാഹ്നം—(നങ്കമ്മ, മങ്കമ്മ എന്നീ രണ്ടു സഖിമാരോടുകൂടി പത്മാനനാ എന്ന പാണ്ഡ്യരാജകുമാരി പ്രവേശിക്കുന്നു.)

(രാജകുമാരി പാടുന്നു.)

ഗാനം രാഗം-ബലഹരി-താളം ആദി

മധുവനരംഗം-മോഹനസസമയം
പരമാനന്ദനമയം സായാഹ്നം.
കുന്ദമരന്ദകണങ്ങളണിഞ്ഞിഹ
മന്ദംവരുമൊരുമൃദുലസമീരൻ
മണമിയലുന്നൊരു മദവാഹനമായ്
തണുതണെവീയിടുന്നതുസുഖമാം
തെളിവൊടുപൊഴിയും തെളിതേൻ-മഴയും,
കളകളഗളിതം കോകിലഗളരവും,
കുസുമാവലിയുടെ കൌതുകരചനാ
രസികജനത്തിന്നദ്ഭുതമധുനാ
മധുവനരംഗം—മോഹനസമയം
പരമാനന്ദമയംസായാഹ്നം.

(ഇങ്ങിനെ പാടിക്കൊണ്ടു ലീലാവിലാസത്തോടു കൂടി ഹംസലീലാഗതയെ നടിക്കുന്നു. സഖികളും അ തേഗതിയിൽ അനുഗമിക്കുന്നു; പരിഭ്രമാനന്തരം)

നന്ദ—ദേവി! ഇന്നു് ദേവിയുടെ പാട്ടു് വളരെ മ ധുരമായിരിക്കുന്നു. എനിക്കു പരമാനന്ദത്തെ തരുന്നു.

മന്ദ—ദേവി! പാട്ടിനെക്കാൾ എനിക്കു വേഷമാ ണ് മനോഹരമായിട്ടു തോന്നുന്നതു്.

കുമാരി—നിങ്ങൾ രണ്ടാളും എന്നെ ഹസിക്കുക യാണു് ചെയ്യുന്നതു്. പരിഹാസം അധികം നന്നല്ല നന്ദേ!

നങ്ക—ദേവിയെ പരിഹസിക്കുകയോ? ഈ ത്രിഭുവനത്തിൽ ഒരാൾക്കു അതിന്നു ശക്തിയുണ്ടോ? ഈ കോമളമനോഹരവിഗ്രഹത്തെ ആരാണു് ഹസിക്കുവാൻ?

മങ്ക—നങ്കേ! നീയൊരു പെണ്ണല്ലെ? കുലസ്ത്രീകളുടെ വിനയം അറിയുന്നവളല്ല. നിന്റെ വൎണ്ണന ദേവിക്കു ലജ്ജയുണ്ടാക്കിത്തീൎക്കുന്നു.

നങ്ക—ദേവി ക്ഷമിക്കണം. എന്റെ ഹൃദയത്തിൽ ഒതുക്കുവാൻ കഴിയാതെ പുറത്തുവിട്ടതാണു.

കുമാരി—ഒന്നുമല്ല. അസൂയയും, പരിഹാസവും നങ്ക്യധികമാണു്. എപ്പോഴും കളി പറകയാണോ?

മങ്ക—രാജകുമാരിയുടെ സൌന്ദൎയ്യം വൎണ്ണിക്കുമ്പോൾ അവർ സന്തോഷിക്കുകയാണു് വേണ്ടതു്. രജോഗുണം ദേവിക്കുണ്ടെന്നു പറയുന്നതിൽ നിന്ദയൊന്നുമില്ല.

നങ്ക—വാസ്തവത്തിൽ ദേവിയുടെ ശൃംഗാരഭാവം കണ്ടിട്ടു എനിക്കു മനസ്സഴിയുന്നു.

കുമാരി—സ്ത്രീയായാൽ ലജ്ജയും, അടക്കവും ഒതുക്കവും ഒക്കെ വേണ്ടതാണു്. അതില്ലാഞ്ഞാൽ കുറെ കഷ്ടമാണു്.

മങ്ക—ദേവി ഒരു രാജകുമാരനായിരുന്നുവെങ്കിൽ ഞങ്ങൾക്കെല്ലാം ഉണ്ടാകുമായിരുന്നു. സമവയസ്കയായ സഖിയോടു ഞങ്ങൾ ലജ്ജയും മറവും കാണിക്കേണ്ടുന്നാവശ്യമെന്താണു്.

നങ്ക—എനിക്കു ദേവിയെ കാണുമ്പോൾ ലജ്ജിക്കുവാനല്ല തോന്നുന്നതു. കെട്ടിപ്പിടിച്ചു ചുംബനം ചെയ്യുവാനാണ് തോന്നുന്നതു.

മങ്ക—ദേവി! ഇവളെ സൂക്ഷിക്കണം. ഇവൾക്കു സ്വബോധമില്ലാതെയിരിക്കുന്നു. ആണെന്നും, പെണ്ണെന്നും ഭേദം നിനക്കില്ലെ?

നങ്ക—സ്നേഹവും വാത്സല്യവും ആണിലും പെണ്ണിലും ഒരുപോലെയുണ്ടാകും. എന്റെ പ്രേമത്തിന്റെ ഗതിയങ്ങിനെയാണ്. മനുഷ്യ പുരുഷന്മാരെ കണ്ടാൽ മാത്രമെ പ്രേമം ഉദിക്കയുള്ളു അല്ലെ? അതു പ്രേമമല്ല കാമമാണ്.

കുമാരി—(മനോവ്യാകുലതയോടുകൂടി) നിങ്ങൾ നാണമില്ലാതെ ഇതൊക്കെ പറയുന്നുവല്ലൊ. നിങ്ങൾക്കു രണ്ടാൾക്കും യൌവനമദംകൊണ്ടു ലജ്ജയില്ലാതായിരിക്കുന്നു.

നങ്ക—ഈ ഏകാന്തത്തിൽ നമുക്കു സ്വൈരസല്ലാപം ചെയ്യുന്നതിൽ എന്താ ലജ്ജിക്കുവാനുള്ളത്?

മങ്ക—(നങ്കയോടു സ്വകാര്യം) കുമാരിക്കു വല്ലാതെ ഇമ്പം ഇളകുന്നു. അതുകൊണ്ടാണ് നമ്മുടെ സംവാദം നിൎത്തുവാൻ പറയുന്നതു.

കുമാരി—എന്താ എന്റെ മുമ്പിൽ രഹസ്യമായി സംസാരിക്കുന്നത്. എന്നെ പരിഹസിച്ചാൽ ഞാൻ രണ്ടാളുടേയും മൊറത്തിക്കു കുത്തും. നല്ല ഓൎമ്മയിരിക്കട്ടെ!

നങ്ക—എനിക്കു അങ്ങിനെയുള്ളൊരു പ്രഹരം കിട്ടിയാൽ കൊള്ളാമെന്നുണ്ട്.

മങ്ക—നങ്കെ! നീയ്യൊരു യുവതിയല്ല. യുവാവാണ്. നിന്റെ മുഖം രവിവൎമ്മന്റെ മുഖംപോലെ ഇരിക്കുന്നു.

കുമാരി—ഏതു രവിവൎമ്മന്റെ?

മങ്ക—വേണാട്ട് രാജാവു് രവിവൎമ്മന്റെ മുഖംപോലെയിരിക്കുന്നു നങ്കയുടെ മുഖം.

നങ്ക—എന്നാൽ ഞാൻ എത്ര വലുതായി. നീ രവിവൎമ്മരാജാവായിട്ട് എങ്ങിനെ പരിചയമായി മങ്കെ! മങ്ക നല്ല രാജകുമാരന്മാരെയൊക്കെ സ്വാധീനമാക്കീട്ടുണ്ട്.

മങ്ക—പരിചയമായാലെ ഒരാളുടെ മുഖം കാണ്മാൻ തരമുള്ളു. നീ ഇതുവരെ ഒരു പുരുഷനെയും കണ്ടിട്ടില്ലേ?

കുമാരി—നീ വേണാട്ട്രാജാവിനെ എവിടെവെച്ചാണ് കണ്ടിട്ടുള്ളതു്. പറയൂ: കേൾക്കട്ടെ.

മങ്ക—ഞാൻ എന്റെ അച്ഛന്റെ കൂടെ കന്യാകുമാരിക്കു പോയിരുന്നപ്പോൾ അവിടെ വെച്ചു കണ്ടു. രവിവൎമ്മനും, ആദിത്യവൎമ്മനും ജ്യേഷ്ഠനും, അനുജനും—രണ്ടാളും അന്നു് അവിടെ വന്നിട്ടുണ്ടായിരുന്നു.

നങ്ക—ആദിത്യവൎമ്മനെ ഞാൻ ഇവിടെ വന്നു കണ്ടിട്ടുണ്ട്. ഇല്ലേ ദേവി?

കുമാരി— എനിക്കു ഒരു സ്വപ്നംപോലെ ഓൎമ്മയു ള്ളു. അന്നു പടത്തിരക്കിൽ എന്റെ ബുദ്ധി വല്ലാതെ ഭ്രമിച്ചിരുന്നതുകൊണ്ടു കഴിഞ്ഞതൊന്നും ഓൎമ്മയില്ല.

മങ്ക—ആദിത്യവൎമ്മനെക്കാൾ സുന്ദരനാണ് രവി വൎമ്മൻ. രവിവൎമ്മന്റെ മുഖത്തിന്നു ഒരു കോമളതയു ണ്ടു്. കണ്ണും, പുരികവും കണ്ടാൽ എന്തൊരു ഭംഗിയാ ണ്. പുരുഷന്മാർകൂടി അദ്ദേഹത്തിന്റെ ആകൃതി ക ണ്ടു ഭ്രമിച്ചിരിക്കുന്നു.

നങ്ക—ഞാൻ ദേവിയുടെ രൂപംകണ്ടു ഭ്രമിച്ചതിന്നു എന്താ തെററ്? സൌന്ദൎയ്യത്തിന്നു ലിംഗഭേദമില്ല.

കുമാരി—നങ്കയുടെ ചാപല്യംകൊണ്ടു ഒരു കഥ യെ മുഴുവനാക്കുവാൻ സമ്മതിക്കുന്നില്ല. കഷ്ടം! മങ്കെ! കണ്ടതു പറയു.

മങ്ക—(ആത്മഗതം കുമാരിക്കു കേരളരാജാവി ന്റെ വൎണ്ണനയിൽ വളരെ സന്തോഷം കാണുന്നു. ഞാ ൻ അല്പം വൎണ്ണിക്കാം.

(പ്രകാശം) രവിവൎമ്മരാജാവ് കച്ചയും കവിണി യും ധരിച്ചിട്ടുണ്ടു്. കാലുൽ പൊന്നിനുമിഴുള്ള മെതിയ ടിയിട്ടിട്ടുണ്ടു്. കാലിൽ വീരചങ്ങല ധരച്ചിട്ടുണ്ടു്. ഉറു ട്ടാവ് മേലിട്ടിട്ടുണ്ടു്. കഴുത്തിൽ മുത്തുമാലയും പതക്ക വും ധരിച്ചിട്ടുണ്ടു്. ഈ വേഷത്തോടു കൂടീട്ടാണ് അമ്പ ലത്തിൽ വന്നതു. ഞങ്ങൾ വളരെ അടുത്തുനിന്നു കണ്ടു. കൈകളിലുള്ള വൈരമോതിരത്തിന്റെ പ്രഭ എന്റെ മുഖത്തടിച്ചു.

കുമാരി—വയസ്സ് എത്രയായിട്ടുണ്ട്.

മങ്ക—ഇരുപത്തഞ്ചു വയസ്സിലധികം ആയിട്ടില്ല.

നങ്ക—ആദിത്യവൎമ്മൻതന്നെ ഇരുപത്തെട്ടു വയസ്സായിരിക്കും. മങ്കയുടെ ജാലമാണിതെല്ലാം.

മങ്ക—നങ്കെ! ദേവിയോടുഞാൻ കള്ളം പറയുന്നതല്ല. രവിവൎമ്മയുടെ വയസ്സു ചുരുക്കീട്ടു എനിക്കെന്താ ലാഭം. ഞാൻ അദ്ദേഹത്തെവിററു വിലയാക്കാനും ഭാവമില്ല. ദേവിയോട് നാട്ടുവൎത്തമാനം പറഞ്ഞു എന്നേയുള്ളു.

കുമാരി—വയസ്സ് ഇരുപത്താഞ്ചല്ല. കുറച്ചധികമായിട്ടുണ്ടെന്നാണ് അമ്മ പറഞ്ഞത്.

മങ്ക—ജാതകം എന്റെ വശമില്ല. കണ്ടാൽ ഇരുപത്തഞ്ചു വയസ്സിലധികം ആരും മതിക്കുകയില്ല.

നങ്ക—അതാ ആരോ ഇങ്ങോട്ടു വരുന്നു, ആരാത്?

(അനന്തരം വേഷഛന്നനായ മാമ്പിള്ളിപണ്ടാരം പ്രവേശിക്കുന്നു.)

മങ്ക—നങ്കെ! ആരാണെന്നു ചോദിക്കു. ഇങ്ങോട്ട് വരേണ്ട.

കുമാരി—വന്നുകൊള്ളട്ടെ. മങ്ക ഭയപ്പെടേണ്ട.

നങ്ക—(അല്പം മുമ്പോട്ടു ചെന്ന്) ആരാണ്? എവിടെനിന്നു വരുന്നു? എന്തിനാ ഇവിടെ വന്നത്?

മാമ്പിള്ളി—ഞാൻ ഒരു പണ്ടാരമാണ്.

നങ്ക—പൂ അറുക്കാൻ വന്നതാണോ?

മാമ്പിള്ളി—പൂ അറുക്കാ? എന്നറിവാൻ വന്നതാണ്.

നങ്ക—ഈ തോട്ടം പണ്ടാരങ്ങൾക്കു പൂ അറുക്കാനുള്ളതല്ല.

കുമാരി—കോവിലിലേക്കോ, ദേവാലയത്തിലേക്കോ, പൂ അറുക്കുന്നതിനെ എന്തിനു തടയുന്നു?

മാമ്പിള്ളി—ആ കുട്ടി ഏതാണ്? ഒരു റാണിയാകാൻ യോഗ്യതയുള്ള കുട്ടിയാണത്. മനസ്സിന്റെ വലിപ്പവും, ധർമ്മബുദ്ധിയും കണ്ടുവോ? മഹാ രാജ്ഞിയാകും.

മങ്ക—ആവാനൊന്നുമില്ല. മഹാരാജ്ഞി തന്നെയാണ്. മണലൂർ പാണ്ഡ്യമഹാരാജാവിന്റെ ഏക പുത്രിയാണിതു്,

മാമ്പിള്ളി—രാജാവിന്റെ പുത്രിയായാൽ രാജ്ഞിയാവില്ല. ഒരു മഹാരാജാവിന്റെ ഭാര്യയാകണം.

നങ്ക—(സഖികളോട് ഇടക്കണ്ണുകൊണ്ട് സംജ്ഞകാണിച്ചിട്ട്) മൂത്തവരെ! ഏതു് രാജാവിന്റെ ഭാര്യയാകും ഈ കുമാരി എന്ന് പറവാൻ കഴിയുമൊ? ആളെ നോക്കി ലക്ഷണം പറയണം.

മാമ്പിള്ളി—ഓ—ഹോ—ധാരാളം പറയാം. (കുമാരിയെ നല്ലവണ്ണം നോക്കീട്ട്) ഈ കുട്ടി കേരളരാ

ജാവായ വീരരവിവൎമ്മൻെറ പട്ടമഹിഷിയായി ഭവി ക്കം. അതിന്നു സംശയമില്ല.

(എല്ലാവരും ഉച്ചത്തിൽ ചിരിക്കുന്നു.)

നല്ല—ഹെ! പണ്ടാരം! പാണ്ടിനാട്ടിൽ രാജകുമാ രന്മാരില്ലേ. എന്താ കേരളത്തിനെ പിടിച്ചതു്.

മാമ്പിള്ളി—അതോ ലക്ഷണത്തിൽ എഴുതിയിരി ക്കം "ഇന്നവൾക്കിന്നവൻ" എന്നു്. രാജകുമാരിയേയും ആ രാജകുമാരനേയും നോക്കുന്നതായാൽ അന്യോന്യം അനുരൂപന്മാരായിരിക്കുന്നുണ്ടു്. രവിവൎമ്മന്നു് ഈ കുമാ രിയേയും, ഈ കുമാരിക്ക രവിവൎമ്മനേയും ദൈവം സൃ ഷ്ടിച്ചതാണ്. എൻെറ വാക്യം ദേവവാക്യമാണ്.

മകു—പെരിയവരെ! കേരളാചാരത്തിന്നു ഞങ്ങ ൾ യോജിക്കാത്തവരാണ്. മരുമക്കത്തായക്കാൎക്ക മക്ക ത്തായം യോജിക്കുന്നതു് എങ്ങിനെയാണ്.

മാമ്പിള്ളി—മക്കത്തായത്തിന്നു മരുമക്കത്തായ ക്കാർ യോജിച്ചില്ലേ? അതുപോലെതന്നെ.

കുമാരി—അനാവശ്യമായ സംസാരം വേണ്ടാ; മ തിയാക്കു; ഹെ! നിങ്ങളുടെ ദിക്ക എവിടെയാണ്.

മാമ്പിള്ളി എൻെറ സ്വരാജ്യം കേരളത്തിൽ കു ട്ടനാടാണ്.

കുമാരി—എന്താ ജാതി? എവിടെ വന്നു.

മാമ്പിള്ളി—ഞാൻ ഒരു മലയാളബ്രാഹ്മണനാണ്. തീൎത്ഥയാത്രയായി വന്നതാണ്. കോവിലകത്തു ഒരു ദി

വസം താമസിച്ചു പോകാമെന്നുവെച്ചു ഇവിടെ വന്നതാണ്. യാത്രാക്ഷീണം നന്നെയുണ്ടു.

കുമാരി—എന്നാൽ സത്രത്തിലേക്കു ചെല്ലു. നാളെ കോവിലകത്തു വരു: കാണാതെ പോകരുത്.

മാമ്പിള്ളി—കുമാരി നെടുമംഗല്യത്തോടുകൂടി ദീർഘായുസ്സായിരിക്കണം.

(എല്ലാവരും പോയി 1-ാം രംഗം കഴിഞ്ഞു.)

---

രണ്ടാമങ്കം—2-ാം രംഗം



സ്ഥലം—മണലൂർ കൊട്ടാരം—സമയം പ്രഭാതം.

(രാജ്ഞിയും രാജകുമാരിയും പ്രവേശിക്കുന്നു.)

രാജ്ഞി—കുഞ്ഞോ! നീ കുളിച്ചോ! അമ്പലത്തിൽ പോയൊ?

കുമാരി—ഉവ്വ് അമ്മെ. അന്നത്തെപ്പോലെ ഒരു നമ്പൂരിയെ ഇന്നും ഞാൻ അമ്പലത്തിൽ കണ്ടു. അയാളും രാമേശ്വരത്തേക്കു വന്നതാണെന്നു തോന്നുന്നു.

രാജ്ഞി—അദ്ദേഹം രാമേശ്വരത്തേക്കു വന്നതല്ല; ഇവിടേക്കു വന്നതാണ്. ഞാൻ അദ്ദേഹത്തെ കണ്ടു, ഊണു കഴിച്ചു വരുവാൻ പറഞ്ഞിട്ടുണ്ട്.

കുമാരി—ഇവിടേക്കു എന്തിനാണ് വന്നിരിക്കുന്നതു്?

രാജ്ഞി—അച്ഛന്റെ അടുത്തേക്ക് രവിവർമ്മൻ അയച്ചിരിക്കുന്ന ഒരു ദൂതനാണ്. അദ്ദേഹം മധുരയിൽ നിന്ന് സഹായത്തിനു അങ്ങോട്ടു ആളെ അയച്ചിട്ടുണ്ടെ

ത്തേ. പിന്നെ നിന്റെ വിവാഹത്തെ സംബന്ധിച്ച് അറിവാനാണ് വന്നിരിക്കുന്നതു്. അച്ഛൻ ഇനിയും എത്തിയില്ലല്ലൊ.

കുമാരി—അച്ഛൻ എന്തിനാണു് ഈ സ്വജനദ്രോഹത്തിന്നു പുറപ്പെട്ടിരിക്കുന്നതു്. ധൎമ്മവിരുദ്ധമായ ഈ പ്രവൃത്തിയിൽ ദൈവാനുകൂലം കൂടിയുണ്ടാവില്ല. സ്വന്തം അച്ഛനേയും, ജ്യേഷ്ഠനേയും അച്ഛൻ ദ്രോഹിക്കുന്നതു് നല്ലതിനല്ല. അച്ഛന്നിതൊരു ഭ്രാന്തുപോലെ ആയിരിക്കുന്നു. അമ്മ എല്ലാററിന്നും അനുകൂലമായി നില്ക്കുന്നതുമുണ്ടു്. അച്ഛൻ കെട്ടഴിഞ്ഞ ആനയെപ്പോലെ ഈ നാടൊക്കെ ഓടി നടക്കുന്നതു് എന്തിനാണ്? കഷ്ടം!.

രാജ്ഞി—നിയ്ക്കു് ഒരുത്തന്റെ ഭാൎയ്യയാകുമ്പോൾ മാത്രമേ നിന്റെ നില നിനക്കറികയുള്ളു. അപ്പോൾ നിന്റെ അച്ഛനേയും, അമ്മയേയുംബന്ധനത്തിൽ ഇട്ടന്നുകൂടി നീ കണ്ടുകൊണ്ടിരിക്കും. എനിക്കെന്റെ ഈശ്വരൻ ആരാണ്?

കുമാരി—ഭൎത്തൃഭക്തി വേണ്ടാ എന്നു ഞാൻ പറഞ്ഞില്ല. അധൎമ്മമായ പ്രവൃത്തികൾക്ക് അനുവദിക്കരുതു്.

രാജ്ഞി—നീ മകളല്ലേ? കുഞ്ഞേ! നീ ഉപദേശിക്ക് നിന്റെ അച്ഛനെ; കാണട്ടെ.

കുമാരി—അതാ ബ്രാഹ്മണൻ വരുന്നു.

(അനന്തരം മാമ്പിള്ളിപണ്ടാരത്തിൽ നിന്നു് പ്രവേശിക്കുന്നു)

രാജ്ഞി—ഇങ്ങോട്ടു വരാം. ഇവിടെ ഇരിക്കു. കുഞ്ഞെ താലത്തിൽ താംബൂലം കൊണ്ടുവരാൻ പറയു. നിത്യദാനത്തിലുള്ള പട്ടും പണവും കൊണ്ടുവരട്ടെ.

(കുമാരി പോയി)

(മാമ്പിള്ളി പലകയിൽ ഇരിക്കുന്നു)

രാജ്ഞി—ഇന്നു നിത്യദാനം ഞാൻ അങ്ങേയ്ക്കു് തരുവാനാണു് വിചാരിക്കുന്നതു്.

മാമ്പിള്ളി—സമ്മാനം വാങ്ങുകയല്ലാതെ, ദാനം വാങ്ങുക പതിവില്ല. വൈദികനല്ല, ഞങ്ങളൊക്കെ ബ്രഹ്മക്ഷത്രങ്ങളാണു്. രാജകാര്യങ്ങൾ നടത്തുന്ന ബ്രാഹ്മണരാണു്,

രാജ്ഞി—ശരി: എന്നാൽ വേണ്ട; വന്ന കാര്യം പറയു.

മാമ്പിള്ളി—ഇവിടുത്തെ മകളെ വൈവശ്ശ മഹാരാജാവിന്നു് വിവാഹം ചെയ്യണം എന്നാണു് പറയുന്നതു്. ഇത്ര പൌരുഷമുള്ള ഒരുവനെ ഇവിടേയ്ക്കു് വേറെ കിട്ടില്ല. അതുകൊണ്ടു ഞാൻ ഒരു ബന്ധുവിന്റെ നിലയിൽ ഉപദേശിക്കുന്നു. "അങ്ങിനെ ചെയ്യേണമെന്നു്."

രാജ്ഞി—ഞാൻ ഒരു മലയാളസ്ത്രീയാണു്. എനിക്കു് ഒരു മലയാളിരാജാവിനുതന്നെ മകളെ കൊടുക്കണമെന്നുണ്ടു്. പക്ഷെ കുട്ടിയുടെ അച്ഛനു് സമ്മതം ഉണ്ടാ

കേണ്ടതല്ലെ. നിങ്ങൾ അവിടുത്തോട് ആലോചിക്ക എനിക്ക യാതൊരു വിരോധവുമില്ല.

മാമ്പിള്ളി – ഇപ്പോഴത്തെ ആലോചനയ്ക്ക് രവിവർമ്മരാജാവിനെ സ്വാധീനത്തിൽ വെക്കണം. പാണ്ടിരാജാവു് അങ്ങോട്ട് ആളെ അയച്ചിരിക്കുന്നു. അവരുടെ വലയിൽ ചാടുന്നതിനു മുമ്പായിട്ട് കേരളാധിപതിയെ നമ്മുടെ വശത്താക്കണം.

രാജ്ഞി—കരിങ്ങമ്പിള്ളി അല്പദിവസം മുമ്പ് ഇവിടെ വന്നിരുന്നു. അദ്ദേഹത്തിനോട് വിവാഹകാര്യം സംസാരിച്ചപ്പോൾ അദ്ദേഹവും, ഇദ്ദേഹത്തെയാണു ചൂണ്ടിക്കാണിച്ചു തന്നതു്. ഞാൻ സ്വാമിയോടു പറഞ്ഞപ്പോൾ അല്പം വിസമ്മതമാണ് ഭാവിച്ചതു്. ഇനി നിങ്ങൾ ഒന്നു പറഞ്ഞുനോക്കുക!

മാമ്പിള്ളി—ഞാൻ പറഞ്ഞുനോക്കാം അതിനല്ലെ വന്നതു്.

(അണിയറയിൽ കോലാഹലം)

കുമാരി—(പ്രവേശിച്ച്) അമ്മെ! അച്ഛന്റെ എഴുന്നള്ളത്തിന്റെ ആഘോഷമാണ് കേൾക്കുന്നതു്. അച്ഛൻ വരുന്നു.

രാജ്ഞി—എന്നാൽ നിങ്ങൾ നാലു നാഴിക പകലെ ഇവിടെ വരണം. സമയം തെറ്റരുതു്.

കുമാരി—അമ്മെ എഴുന്നള്ളത്തു് എത്തിപ്പോയി. നമ്മൾ ചെന്നു എതിരേൽക്കുക.

അമ്മ—കഷ്ടമേ! എന്തിന്നു ഇങ്ങിനെ ധൃതികൂട്ടുന്നു. അച്ഛൻ ഇങ്ങോട്ടു തന്നെയല്ലെ വരുന്നതു്,

മാമ്പിള്ളി—ഞാൻ പറഞ്ഞ സമയത്തു വരാം (പോയി) (അമ്മയും മകളും ഓരോ ഭാഗത്തുകൂടി പോയി.)

---

2-ാം അങ്കം—3-ാം രംഗം.

സമയം—സ്വായം കാലം—സ്ഥലം — മണലൂർ കൊട്ടാരത്തിൽ ആസ്ഥാനമണ്ഡപം.

(വിക്രമപാണ്ഡ്യനും—രാജ്ഞിയും പ്രവേശിക്കുന്നു.)

രാജ്ഞി—കന്യെക്കു പ്രായം അതിക്രമിച്ചില്ലെ? കയ്യിൽ കിട്ടിയതിനെ വിട്ടാൽപിന്നെ കിട്ടുവാൻ പ്രയാസമല്ലെ?

വിക്രമൻ—പ്രിയെ അല്പം ക്ഷമിക്കു; ഞാൻ പാണ്ഡ്യരാജ്യത്തിലെ സിംഹാസനത്തിൽ ഇരുന്നതിന്നുശേഷമെ എന്റെ പുത്രിയുടെ വിവാഹം കഴിക്കുകയുള്ളു. അതുവരെ എന്റെ പ്രിയതമ ക്ഷമിച്ചിരിക്കുകതന്നെ വേണം.

രാജ്ഞി—എന്നാൽ അപ്രകാരം ഒരു ഉടമ്പടി വീരരവിവൎമ്മനായിട്ടു ചെയ്യുകയരുതോ? എന്താ വിരോധം?

വിക്രമൻ—വീരരവിവൎമ്മന്നു മുപ്പത്തിരണ്ടു വയസ്സായിരിക്കുന്നു. ഈ പ്രായം തികഞ്ഞ മരുമക്കത്തായക്കാരന്റെ വെപ്പാട്ടിയായി ഞാൻ എന്റെ ഏക പുത്രിയെ കൊടുക്കുന്നതു ഉചിതമായിരിക്കുമോ?

രാജ്ഞി—ഇത്രയൊക്കെ ആക്ഷേപമുണ്ടെങ്കിൽ ഞാൻ ഒന്നും പറയുന്നില്ല. ഇനി ഇവിടത്തെ ഇഷ്ടം. അതാ മാമ്പിള്ളി വരുന്നു. അയാളോടു സാവകാശം പറഞ്ഞു മര്യാദപോലെ അയയ്ക്കണം. കഠിനമായി ഒന്നും പറയേണ്ട. കാലം ദുഷ്കാലമാണു്. (പോയി)

(മാമ്പിള്ളി പണ്ടാരത്തിൽനിന്നു പ്രവേശിക്കുന്നു.)

മാമ്പിള്ളി—(രാജാവിനെ കണ്ടുവന്ദിച്ചു) അവിടേക്കു സർവ്വശ്രേയസ്സും ഭവിക്കട്ടെ! ദീർഘായുഷ്മാനായി ഭവിക്കട്ടെ! സർവ്വവിജയവും വരട്ടെ!

വിക്രമൻ—അങ്ങു് എന്നാണു വന്നതു്. സൌഖ്യംതന്നെയല്ലേ.

മാമ്പിള്ളി—ഇന്നലെ ഇവിടെ എത്തി. അവിടുത്തെ കാണ്മാൻവേണ്ടി മാത്രം വന്നതാണു്.

വിക്രമൻ—കാര്യം ഏതാണ്ടൊക്കെ മനസ്സിലായി.

മാമ്പിള്ളി—എന്റെ ദൌത്യത്തെ സഫലമാക്കി അയക്കണം. അതിനു ഞാൻ വിനയപൂർവ്വം അപേക്ഷിക്കുന്നു. ഇവിടത്തെ ദയ എന്റെ പേരിൽ വേണം.

വിക്രമൻ—വേദനയിൽ എന്തു വിനോദമാണു്. എനിക്കിപ്പോൾ തീപിടിച്ച സമയമാണു്. വിവാഹകാര്യത്തെപ്പറ്റി ആലോചിക്കാനിടയില്ല. ഇനി ഒരിക്കൽ വരണം.

മാമ്പിള്ളി—എന്നെ അയച്ച രാജാവും ഇവിടത്തെപ്പോലെ ഒരു കഠിനനാണു്. ഞാൻവന്നപോലെ പോയാൽ എന്നെ ആട്ടിപ്പുറത്താക്കും.

വിക്രമൻ—(ഭാവം മാറി) ഈ മരുമക്കത്തായക്കാർക്കു വിവാഹമുണ്ടോ? ഒരു മരുമക്കത്തായക്കാരൻ ഒരു സ്ത്രീയെ പരിഗ്രഹിക്കുന്നതെന്തിനാണ്. "പ്രജായൈ ഗൃഹമേധിനഃ" എന്നാണ് രാജാക്കന്മാരുടെ ധർമ്മം. മരുമക്കത്തായക്കാരന് കുലസ്ത്രീകൾ എന്തിനാണ്? എന്റെ കുട്ടിയെ മുപ്പത്തിരണ്ടുവയസ്സായ ഒരുവന്റെ ഭോഗിനിയാക്കിവെപ്പാൻ ഞാൻ കൊടുക്കുമോ? എന്താ പറയൂ?

മാമ്പിള്ളി—ഇവിടുത്തെ അമ്മയെ പാണ്ഡ്യമഹാരാജാവു പരിഗ്രഹിച്ചതു് ഏതുനിലയിലാണ്? ഇവിടുത്തെ സ്ഥിതി ഇപ്പോഴെന്താണ്? ഈ മാതിരി അവിടെയും നടക്കാവുന്നതുമാണ്.

വിക്രമൻ—(ഭാവഭേദത്തോടുകൂടി) എന്റെ അച്ഛൻ ചെയ്ത തെറ്റിന് ഞാൻ അച്ഛനെ ശിക്ഷിക്കാൻ പോകുന്നു. അതിനുള്ള ഒരുക്കങ്ങളാണു ഞാൻ ചെയ്തുവരുന്നതു്. എന്റെ അമ്മ മരുമക്കത്തായക്കാരിയായതുകൊണ്ടു അതിന്നനുഭവിച്ചതാണ്, അപ്രകാരം എന്റെ മകൾ സമ്മതിക്കുമെന്നു തോന്നുന്നില്ല. അതുകൊണ്ടുള്ള ദുഃഖം ഞാൻ ഇപ്പോഴും അനുഭവിക്കുന്നു. ഇനി എന്റെ കുഞ്ഞിനും ഈ മാതിരി സങ്കടത്തിന്നിടവരുത്തേണമോ? ഈ മരുമക്കത്തായക്കാർക്ക് വിവാഹത്തിനു വ്യവസ്ഥയുണ്ടോ? മരുമക്കത്തായക്കാരായ രാജാക്കന്മാർ അന്യന്റെ ഭാര്യയെ കൈവശപ്പെടുത്തുകയല്ലേ പതിവ്.

മാമ്പിള്ളി—ഇപ്പറഞ്ഞതു അതിരു കവിഞ്ഞ ആക്ഷേപമായിപ്പോയി. ഇതു ഇവിടത്തെ മുഖത്തിൽനിന്നു വരേണ്ടതല്ല. ഈ വാക്കുകൾ ആരുടെ കോപാഗ്നിയേയും ജ്വലിപ്പിക്കും. സ്ത്രീ സംബന്ധത്തിലുള്ള വ്യവസ്ഥകേടു ഒരു കൂട്ടം രാജാക്കന്മാൎക്കു പ്രത്യേകമായിട്ടുള്ളതല്ല. ഉണ്ടെങ്കിൽ എല്ലാവൎക്കും പൊതുവിലുള്ളതാണ്. ഇല്ലെങ്കിൽ ആൎക്കും ഇല്ല. ചന്ദ്രവംശംമുതൽക്കു ഞാൻ ഉദാഹരണം കാണിച്ചുതരാം. എല്ലാ വംശത്തിലും അനീതിയുണ്ട്. നീതിയോടുകൂടി ചെയ്യാൻ വിചാരിക്കുമ്പോൾ സമ്മതിക്കാതിരുന്നാൽ പിന്നെ അനീതിയായിട്ട് ആ കാൎയ്യത്തെ നടത്തേണ്ടിവരും.

വിക്രമൻ—ഇതൊന്നും പറയേണ്ട. വീരരവിവൎമ്മന്നു വയസ്സു അധികമായിരിക്കുന്നു. മരുമക്കത്തായമായതുകൊണ്ടു എന്റെ കുട്ടി ഒരു രാജ്ഞിയാകുന്നതല്ല. അതിനാൽ എനിക്കു സമ്മതമില്ലെന്നു പറയു.

മാമ്പിള്ളി—ഇവിടുന്നു ഇതു ബദ്ധപ്പെട്ടിങ്ങിനെ മറുപടി പറഞ്ഞതു നന്നായില്ല. പലേകാൎയ്യങ്ങളും ആലോചിപ്പാനുണ്ട്. രഹസ്യമായി വേറെ ഒരു വിഷയം കൂടി പറയാം. പാണ്ഡ്യമഹാരാജാവിന്റെ ദൂതൻ അവിടെവന്ന് താമസിക്കുന്നുണ്ട്. യുദ്ധത്തിന്നു സഹായം ആവശ്യപ്പെട്ടിട്ടാണ് അവിടെ വന്നു താമസിക്കുന്നതു. ഇങ്ങിനെ ഒരു വിവാഹബന്ധം സംഭവിച്ചാൽ രവിവൎമ്മൻ ഇവിടത്തെ പക്ഷത്തായി. അല്ലെങ്കിൽ ആ രാജ

ത്തായിരിക്കും. അതിന്നു നാം വഴിവെച്ചുകൊടുക്കരുതു്. രവിവൎമ്മനെ കൈവശപ്പെടുത്താൻതന്നെ ശ്രമിക്കണം.

വിക്രമൻ—രവിവൎമ്മന്നു യഥാൎത്ഥത്തിൽ എന്റെ ബന്ധം വേണമെന്നുണ്ടെങ്കിൽ എന്നെ വിട്ടുനില്ക്കുന്നതല്ല. പിന്നെ എന്റെ പുത്രിയെ ബലികൊടുത്തിട്ടു, ഇങ്ങിനെ വൈഭവം എനിക്കു സമ്പാദിക്കേണ്ട. എന്റെ കുമാരിയെ വിവാഹം ചെയ്തുകൊടുക്കുവാൻ മധുരയിൽ ഒരാൾ വരണേതിന്നുശേഷമെ ഭാവമുള്ളു. മരുമക്കത്തായക്കാൎക്കു ഞാൻ കൊടുക്കുവാൻ ഭാവമില്ല.

മാമ്പിള്ളി—പാണ്ടിരാജ്യവും കേരളവുംകൂടി യോജിച്ചാൽ ഇവിടേക്കു തോല്വ നിശ്ചയമാണു്.

വിക്രമൻ—(കോപത്തോടെ) ഈ രവിവൎമ്മനെപ്പോലെയുള്ള നപുംസകന്മാർ നൂറെണ്ണം അപ്പുറത്തുമേന്നാലും എനിക്കൊന്നും വരാനില്ല. ഈ വിഷയത്തെ സംബന്ധിച്ചു ഇനി അധികം സംസാരിക്കേണ്ട. വന്ന കാൎയ്യത്തിന്നു മറുപടി കിട്ടിയില്ലെ? ഇനി കഴിയുന്ന വേഗത്തിൽ പോകാം. വേഗം വിവരം അറിയിക്കു. പാണ്ഡ്യരാജാവിന്റെ ദൂതൻ പോകുംമുമ്പെ ചെന്നു വിവരം പറയു.

മാമ്പിള്ളി—എന്റെ പേരിൽ തിരുവുള്ളക്കേടൊന്നും ഉണ്ടാകരുതു്. ദൂതന്നു കാൎയ്യം തികച്ചും പറയേണ്ടുന്ന ഭാരം ഉണ്ടല്ലൊ? അതെല്ലാം ഇവിടെ ഉണൎത്തിച്ചു; അത്രമാത്രമെയുള്ളു.

(എന്നു പറഞ്ഞു് തൊഴുതു പോയി)

(രാജ്ഞി പ്രവേശിക്കുന്നു.)

രാജ്ഞി—അല്ലാ! മാമ്പിള്ളി പോയോ?

വിക്രമൻ—പോയി: പോകട്ടെ.

രാജ്ഞി—സമ്മാനം ഒന്നും കൊടുത്തില്ലല്ലൊ.

വിക്രമൻ ഈ അധികപ്രസംഗിക്കു സമ്മാനം കൊടുക്കുന്നു. ആയാളുടെ സംസാരം ഒരു വിധേയന്റെ നിലയിലല്ലല്ലൊ.

രാജ്ഞി—ഇടഞ്ഞിട്ടാണൊ പിരിഞ്ഞതു?

വിക്രമൻ—എന്താ ഇടയാനുള്ളതു? ഈ ഭൃത്യവൎഗ്ഗത്തോടു്, പോട്ടെ കടന്നു്, ധിക്കാരി ഒരു ഒതുക്കമില്ലാത്തവൻ. പ്രഹരമാണു് കൊടുക്കേണ്ടതു. സമ്മാനമല്ല. ധിക്കാരത്തിന്നതിരില്ല.

രാജ്ഞി—(വിഷാദത്തോടെ) എന്താ പറഞ്ഞയച്ചതു്-

വിക്രമൻ—ആവില്ല എന്നു തന്നെ. ധൎമ്മവിവാഹമില്ലാത്ത കേരളീയൎക്കു പുത്രിയെ കൊടുക്കില്ലെന്നു പറവാൻ എന്നേപ്പോലുള്ളവർ ശങ്കിക്കുമോ?

രാജ്ഞി—എന്നാലും നയത്തിലും, മയത്തിലും പറഞ്ഞ ഭംഗിയായി അയയ്ക്കാമായിരുന്നു.

വിക്രമൻ—അതിന്നെങ്ങിനെയാണു് ധിക്കാരമായി സംസാരിച്ചു കോപമുണ്ടാക്കിത്തീൎത്താലൊ? ഈ വിഷയം മതിയാക്കു. എന്റെ പ്രകൃതിയൊന്നു മാറിയിരിക്കുന്നു. ഇവിടെ നിന്നു പോകുക.

(രണ്ടാളും പോയി.)

2-ാം അങ്കം 3-ാം രംഗം കഴിഞ്ഞു.

---

2-ാം അങ്കം-4-ാം രംഗം.

സമയം സായാഹ്നം

(മങ്കമ്മയും, നങ്കമ്മയും പ്രവേശിക്കുന്നു.)

മങ്ക—നങ്കെ! നീ കുമാരിയെ കണ്ടുവൊ എന്താ ഇന്നു ഇങ്ങോട്ടു വരാത്തതു്. വല്ല സുഖക്കേടുംഉണ്ടോ?

നങ്ക—ഞാൻ കണ്ടു. കുമാരി വളരെ വിഷണ്ണയായിരിക്കുന്നു. ഒന്നും സംസാരിക്കുന്നില്ല. ഇന്നു ഞാൻ കുളിക്കാനില്ല എന്നുപറഞ്ഞു.

മങ്ക—എന്താ കാരണം അന്വേഷിച്ചുവൊ?

നങ്ക—പുറമെ ഒരു വൎത്തമാനംകേട്ടു. മഹാരാജാവു തിരുവുള്ളക്കേടായിരിക്കുന്നു എന്നു്. അന്നുവന്ന ആ പണ്ടാരമൊ—ബ്രാഹ്മണനൊ രവിവൎമ്മനയച്ച ദൂതനാണത്രെ.
കുമാരിയെ വിവാഹം ചെയ്തുതരേണം എന്നു പറഞ്ഞയച്ചതാണത്രെ. അയാൾ ഇന്നു പോയി.

മങ്ക—വിവാഹകാൎയ്യത്തെക്കുറിച്ചു് അയാളോടു എന്താണു് രാജാവു പറഞ്ഞതു്.

നങ്ക—അവർ തമ്മിൽ സംസാരിച്ചു രസമില്ലാതെയാണു പിരിഞ്ഞതു്.

മങ്ക—കഷ്ടം! ചേൎന്ന വരനാണു് രവിവൎമ്മൻ.

നങ്ക—അതുതന്നെയാണു് ദേവി മനോവൈഷമ്യത്തോടു കൂടിയിരിക്കുന്നതു്. ദേവിക്കു അദ്ദേഹത്തിൽ മനം പതിഞ്ഞിട്ടുണ്ടെന്നുതോന്നുന്നു.

മങ്ക—അതു ഞാൻ അന്നുതന്നെ തീർച്ചയാക്കി. അന്നു രവിവൎമ്മന്റെ കാൎയ്യത്തെക്കുറിച്ചു തുളച്ചു, തുളച്ചു, ചോദിക്കുന്നതു കേട്ടില്ലേ.

നങ്ക—എന്നാൽ മഹാരാജാവു രവിവൎമ്മനു തന്റെ മകളെ തീർച്ചയായും കൊടുക്കില്ലെന്നു പ്രതിജ്ഞ ചെയ്തിരിക്കുന്നു. അതുമുതൽക്കാണ് കുമാരിക്കു വൈവശ്യവും. കുമാരിക്കു ഒരു ഉന്മേഷവുമില്ല. നാം എങ്ങിനെയാണു കുമാരിയെ സന്തോഷിപ്പിക്കേണ്ടത് എന്നു അറിയുന്നില്ല. മങ്കെ! ഒരു ഉപായം കണ്ടുപിടിക്കു.

മങ്ക—നങ്കെ! നീ ഇവിടെ നിൽക്കു്. ഞാൻ പോയി കുമാരിയെ കൂട്ടിക്കൊണ്ടു വരാം. രണ്ടു നിമിഷത്തിന്നുള്ളിൽ വരാം. (പോയി)

നങ്ക—(ആത്മഗതം) മങ്ക പോയാൽ തീർച്ചയായും ദേവി ഇങ്ങോട്ടു വരാതിരിക്കില്ല. മങ്കയ്ക്കു അതിന്ന് നല്ല സാമത്ഥ്യമുണ്ട്.

(ചുററിനടന്നു ഒരു ദിക്കിൽ ഇരുന്നു പാടുന്നു)

ലളിതലവങ്കലതാപരിശീലന
കോമളമലയസമീരേ

(ഇത്യാദി അഷ്ടപദിഗാനത്തെ പാടിക്കൊണ്ടിരിക്കുന്നു.)

(ഗാനാവസരത്തിൽ മങ്കയും കുമാരിയും പ്രവേശിക്കുന്നു.)

മങ്ക—നങ്കെ! നിന്റെ പാട്ടു വളരെ സുഖമായിരിക്കുന്നു; ഒരിക്കൽക്കൂടി പാടു.

നങ്ക —(രാജകുമാരിയെ നോക്കി മന്ദഹാസത്തോടുകൂടി) ദേവി! ഞാൻ നമസ്കരിക്കുന്നു. ഇന്നെന്താ ഇത്ര മൌഢ്യത്തോടുകൂടിയിരിക്കുന്നതു്. പ്രിയസഖികളോടു് പറവാൻ പാടില്ലാത്ത വല്ല വിഷാദവും ദേവിക്കുണ്ടോ?

മങ്ക—ആകട്ടെ; നീ ദേവിക്കു കേൾപ്പാൻ ഒന്നു പാടുക.

നങ്ക—ദേവി വിഷാദത്തോടുകൂടിയിരിക്കുമ്പോൾ നമുക്കു് ആഹ്ലാദം ഒരിക്കലും നന്നല്ല.

കുമാരി—(മന്ദസ്വരത്തിൽ) എനിക്കു വിഷാദം ഒന്നും ഇല്ല നീ പാടിക്കോ. എനിക്കു വല്ല സങ്കടവുമുണ്ടെങ്കിൽ ഞാൻ നിങ്ങളോടു പറയാതെ ആരോടാണു പറയുക.

മങ്ക—ദേവി: കൊട്ടാരം വൎത്തമാനമെല്ലാമാണെന്നു പറയണം. ദേവിയുടെ ഈ മൌഢ്യത്തിന്നു കാരണമെന്തെന്നും പറയണം.

കുമാരി—എന്റെ വിഷാദത്തിന്റെ കാരണം നിങ്ങൾ അറിയില്ലെങ്കിൽപിന്നെ നിങ്ങൾ എന്തു സഖികളാണു്. എന്റെ അച്ഛൻ യുദ്ധത്തിന്നു പുറപ്പെട്ടിട്ടുള്ള വൎത്തമാനം നിങ്ങൾക്കറിയില്ലേ. ഒരു യുദ്ധത്തിന്റെ അവസാനത്തിൽ ആരെല്ലാം ശേഷിക്കുമെന്നും എന്തെല്ലാം ശേഷിക്കുമെന്നും ആൎക്കറിയാം. അതുകൊണ്ടു വിഷാദമുണ്ടാകയില്ലേ?

നങ്ക—യുദ്ധം തുടങ്ങുന്നതിന്നു മുമ്പു് ഇങ്ങിനെ ഭയപ്പെട്ടാലൊ? രാജകുമാരിയല്ലേ ദേവി?

കുമാരി—ഇന്നലെ ഞാൻ ഒരു സ്വപ്നം കണ്ടു. ഘോരമായ യുദ്ധം ഉണ്ടായിയെന്നും, അച്ഛനെ പിടിച്ചു ബന്ധനത്തിൽ ഇട്ടുവെന്നും, അമ്മ യുദ്ധത്തിൽ മരിച്ചു എന്നും എന്നെ ഒരാൾ ബലമായി പിടിച്ചുകൊണ്ടുപോകുന്നു എന്നുമാണ് സ്വപ്നം. എന്നെ പിടിച്ചുകൊണ്ടുപോകുന്നു എന്ന് എനിക്കു തോന്നിയപ്പോൾ ഞാൻ ഉറക്കെ നിലവിളിച്ചു. അച്ഛനും, അമ്മയും എന്റെ അടുത്തുവന്നു സമാധാനിപ്പിച്ചു. എനിക്കു ഇതെല്ലാം പറയുമ്പോൾതന്നെ എന്റെ ദേഹം വിറയ്ക്കുന്നു. അപ്പോൾമുതൽക്കു എനിക്കു മനസ്സിന്നു ഭയമായിരിക്കുന്നു.

(എന്നുപറഞ്ഞു ഭയം നടിക്കുന്നു)

മങ്ക—ദേവി:—എന്തിനു അകാരണമായി ഭയപ്പെടുന്നു. ഇതൊന്നും സംഭവിക്കാനിടയുള്ളതല്ല. സ്വപ്നത്തിൽകണ്ട കാൎയ്യത്തെക്കുറിച്ചു ആരെങ്കിലും ദുഃഖിക്കുമോ? കഷ്ടം! ആ വിഷയത്തെത്തന്നെ വിട്ടുകളയൂ. കലങ്ങിയ മനം തെളിയട്ടെ. വേറെ വല്ലതും നാം സംസാരിക്കുക.

നങ്ക—ദേവി: ദേവിയുടെ വിവാഹം ആലോചിപ്പാൻ വന്ന ആളോടു അച്ഛനെന്തു പറഞ്ഞയച്ചു.

കുമാരി—സഖി: നീ സ്നേഹമുള്ളവളാണെങ്കിൽ എന്നോടു അനാവശ്യമായ ചോദ്യങ്ങൾ ചോദിക്കരുത്.

മങ്ക—ദേവിക്കു വിവാഹം ആവശ്യംതന്നെയാണ്. അതിനെ സംബന്ധിച്ച് എല്ലാവിവരവും അറിവാൻ

ഞങ്ങൾ കടപ്പെട്ടവരുമാണ്. ധൈൎയ്യം വളരെ അനാവശ്യമല്ല.

കുമാരി മങ്കേ! എന്റെ അച്ഛൻ സ്വയംകൃതാനൎത്ഥം ഉണ്ടാക്കുന്ന ഒരു ദേഹമാണെന്ന് നിങ്ങൾക്കറിയാമല്ലൊ. അദ്ദേഹം അനാവശ്യമായി ഒരു യുദ്ധത്തിന്ന് ഒരുങ്ങുന്നതെന്തിനാണ്. എന്നെ ആൎക്കെങ്കിലും കെട്ടിക്കൊടുത്താൽ അവിടേക്കു ഒരു ദോഷവുമില്ല. ഒരു പുത്രൻ കൂടിയില്ല. പിന്നെ ഈ രാജ്യം എന്തിനാണ്. ഉള്ള രാജ്യത്തെ ഭരിച്ചിരുന്നാൽ പോരെ. അച്ഛന്നു എന്റെ വിവാഹമല്ല വലിയ കാൎയ്യം യുദ്ധമാണ്. സാമ്രാജ്യാധിപതി ആയതിന്നശേഷമെ എന്റെ വിവാഹം ഭാവമുള്ളു.

മങ്ക—ദേവി: രാജകുമാരികൾക്കു ഈ വിധം വിരക്തിയുണ്ടാകരുതു്. രാജാക്കന്മാർ സന്തുഷ്ടന്മാരായിതന്നെ ഇരിക്കണം. അല്പസന്തുഷ്ടന്മാരായിരുന്നാൽ അവർ ശൂരന്മാരല്ല, എന്നാണ് മഹാന്മാരൊക്കെ പറയുന്നതു.

നങ്ക—വിവാഹകാൎയ്യം വേണ്ടെന്നു വെച്ചുവോ? കഷ്ടംതന്നെ. രവിവൎമ്മനെ വിവാഹം ചെയ്താൽ ദേവിക്കു യോജിച്ച ഭൎത്താവായി.

കുമാരി—(ലജ്ജയോടുകൂടി) നങ്കെ! ചാപല്യം പറയേണ്ട. എനിക്കിമ്മാതിരി സംഭാഷണത്തിൽ ഇഷ്ടമില്ല. ഞാൻ ഒരു ചപലയായ സ്ത്രീയല്ല.

മങ്ക—രവിവൎമ്മൻ ദേവിയെ വിവാഹം ചെയ്വാൻ ആഗ്രഹിക്കുന്നുണ്ടെങ്കിൽ അദ്ദേഹം ഈ വിവാഹം നട

ന്നും. അദ്ദേഹം പുരുഷനാണു്; ദേവി അന്യഥാ ശങ്കിക്കേണ്ടാ. ദേവിയെ ഉടനെ രവിവൎമ്മൻ ഇവിടെ നിന്നു കൊണ്ടുപോകും. ദേവി അതിന്നൊരുങ്ങിയിരിക്കണം. ദേവി ഇന്നു മുതൽക്കു രവിവൎമ്മരാജാവിന്റെ വരവും കാത്തിരുന്നുകൊള്ളണം. മറ്റൊരു പുരുഷന്റെ ഭാൎയ്യയാവില്ലെന്നു ഞാൻ ശപഥം ചെയ്യാം. ദേവിക്കു ആ ഭാഗ്യം ഉടനെ വരട്ടെ.

നങ്ക—മങ്കക്കു യാതൊരു സംശയവുമില്ല. എന്താണിത്ര ധൈൎയ്യം എന്നറിയുന്നില്ല. ദേവിക്കു സന്തോഷമുണ്ടാക്കുവാൻ വേണ്ടിപറയുകയായിരിക്കും അല്ലേ മങ്കേ?

കുമാരി—(അല്പം രോഷഭാവത്തോടുകൂടി) എനിക്കു് മങ്ക പറഞ്ഞതു കേൾപ്പാനാണു് സന്തോഷം എന്നു നീ എങ്ങിനെയാണു് ധരിച്ചതു്. നങ്കേ! നിങ്ങൾക്കു എന്റെ വേദനയിൽ വിനോദമാണു്. ഞാൻ നിങ്ങളുടെ ഈ പരിഹാസംകേട്ടുംകൊണ്ടു് ഇവിടെ നിൽക്കുന്നില്ല. പോകുന്നു. (പോയി)

മങ്ക—നങ്കെ നിന്റെ ചാപല്യം കുമാരിയെ അസുഖപ്പെടുത്തി. എന്തൊരു അവിവേകമാണു് നീ ചെയ്തതു്.

നങ്ക—കുമാരിക്കു് ഉള്ളുകൊണ്ടു് സന്തോഷമാണെന്നു് തോന്നുന്നു. അയ്യോ കഷ്ടം രാജകുമാരിയായിട്ടെന്താ? ഇത്ര ദുഃഖിക്കുന്നവരല്ലോ? നാം പോകുക.

(രണ്ടാളും പോയി.)

രംഗം കഴിഞ്ഞു

രണ്ടാമങ്കം സമാപ്തം.

---

# മൂന്നാം അങ്കം.

## 1-ാം രംഗം.

സ്ഥലം—കൊല്ലം വലിയകൊട്ടാരത്തിൻ ആസ്ഥാനം.

സമയം—രാത്രി—ഭക്ഷണാനന്തരം.

(വീരരവിവൎമ്മനും, ആദിത്യവൎമ്മനും ത്രിവിക്രമൻ കുഞ്ഞും പ്രവേശിക്കുന്നു.)

രാജ—ഉണ്ണി! മാമ്പിള്ളി വൎത്തമാനങ്ങളെല്ലാം പറഞ്ഞില്ലെ? ഉണ്ണിയുടെ സ്നേഹിതന്റെ യോഗ്യത പ്രത്യക്ഷമായില്ലെ? ഞാൻ അയാളുടെ മകളെ അനുഗ്രഹിച്ചല്ല ഈ ദൂതയച്ചതു്. അയാളുടെ ഗുണദോഷങ്ങളെ അറിവാൻവേണ്ടി മാത്രമാകുന്നു. ഈ ധിക്കാരം പറഞ്ഞയച്ച അവസ്ഥയ്ക്കു് വിവാഹംകൂടി നടത്തേണ്ടതായിരിക്കുന്നു.

ആ: വ—അയാൾ ഒരു ശാന്തനല്ലെന്നു് എനിക്കറിയാം. പക്ഷെ അല്പസമയത്തെബന്ധംകൊണ്ടു് ഞാൻ അയാളെ വിശ്വസിച്ചു അത്രെയുള്ളു. ഇനി നമുക്കു് പ്രത്യക്ഷത്തിൽ യുദ്ധം ചെയ്യുന്നതിന്നു് യാതൊരു ശങ്കയ്ക്കും അവകാശമില്ല.

കുഞ്ഞ്—യുദ്ധത്തിന്നൊരുങ്ങുന്നതിന്നു മുമ്പായിട്ടു് വേണാട്ടിലുള്ള മാടമ്പികളേയും പ്രഭുക്കന്മാരെയും കൈവശത്താക്കണം. തെക്കൻ വേണാട്ടിലുള്ള പണ്ടാരത്തിൽ മാരെയും, എട്ടുവീട്ടിൽ പിള്ളമാരെയും നാം സ്വാധീനമാക്കിവെക്കണം. അതിന്നു നാം ഒന്നു ശ്രമിക്കുക.

രാജ—അവരെ സ്വാധീനത്തിലാക്കുവാനെന്താ ഉപായം. തൃപ്പാപ്പൂർ സ്വരൂപം കററിമുടങ്ങിയിരിക്കുന്നു. അററാലടക്കം നമ്മുടെ വംശത്തിലേക്കുള്ളതാണ്. ആ ന്യായത്തിൽ അവിടെ പ്രവേശിക്കുന്നതിന്നു വിരോധമുണ്ടോ?

കുസ്തറം—ഇപ്പോൾ ആ വംശത്തിൽ ഒരാൾ ജീവിച്ചിരിക്കുന്നതു് വിക്രമപാണ്ഡ്യൻ മാത്രമാണ്. അദ്ദേഹം രാജ്യവും ക്ഷേത്രവും തന്റെതാണെന്നും, തൃപ്പാപ്പൂർ സ്വരൂപത്തിൽ തന്റെ സ്വന്തം ആളെ വെക്കുന്നതാണെന്നും പിള്ളമാരെ അറിയിച്ചിരിക്കുന്നു. അദ്ദേഹത്തിന്റെ ഭാൎയ്യ വേങ്ങാന്തുരപിള്ളയുടെ വംശത്തിൽ പെട്ടതാണ്. വെങ്ങാന്തുർകാൎക്ക തൃപ്പാപ്പൂർ സ്വരൂപത്തിന്റെ അവകാശത്തെ കൊടുക്കണം എന്നു അദ്ദേഹം ശഠിക്കുന്നു. മററുള്ള പിള്ളമാൎക്കും പണ്ടാരത്തിൽമാൎക്കും അതു സമ്മതമല്ല.

ആ—വ—വെങ്ങാന്തുർ പിള്ളയ്ക്കു അതു സമ്മതമാകുമോ?

കുസ്തറം—വെങ്ങാന്തുർ പിള്ളയ്ക്കും സമ്മതമായിട്ടില്ല. മുത്തേടത്തു പണ്ടാരത്തിന്നും വെങ്ങാന്തുർ പിള്ളയുടെ വീട്ടിലാണ് സംബന്ധം. അദ്ദേഹം അതിസമൎത്ഥനാണ്. അദ്ദേഹം പറയുന്നതു "സ്വരൂപത്തിലേക്കുക്ഷേത്രത്തിൽ യാതൊരു അവകാശവുമില്ലെന്നും അവൎക്ക നാടുവാഴ്ചയും, ക്ഷേത്രരക്ഷയും, തൎക്കവും തകരാറും തീൎക്കലും മാത്രമാണധികാരം എന്നാണ്. അതുകൊണ്ടു് എട്ടു

രയോഗത്തിൽ അരയായിരിക്കുവാൻ പോയാൽ ക്ഷേത്രംവക സ്വത്തുക്കളും, അവകാശങ്ങളും ഉപേക്ഷിക്കേണ്ടതായി വരും എന്നും മററും പറഞ്ഞു വെങ്ങാനൂർ പിള്ളയുടെ ആശയെ തടഞ്ഞിരിക്കുന്നു.

രാജാ— നമുക്കൊരു കാര്യം ആലോചിക്കുക. ഉണ്ണിയെ തൃപ്പാപ്പൂർ മൂപ്പിന്നായി തൽക്കാലം അവരോധിക്കുക. ഉണ്ണി അവിടെ പോയിരുന്നു വേണ്ടതെല്ലാം പ്രവൃത്തിക്കട്ടെ. ഞാൻ ഇന്നുതന്നെ നീട്ടെഴുതിത്തരാം.

കണ്ഠീ— ഞാൻ അവരുടെ സമ്മതത്തോടുകൂടി ഈ കാര്യത്തെ നിറവേററാം. ഞാൻ അവിടെച്ചെന്നു അവരെ വേണ്ടതെല്ലാം പറഞ്ഞു ധരിപ്പിച്ചു ഈ കാര്യത്തിന്നു വഴിപ്പെടുത്താം. ഞാൻ മാർത്താണ്ഡവർമ്മ ഇളമുറതമ്പുരാൻ അവിടെ ചെന്നിരിക്കണമെന്നാണു പറയുന്നതു്. മൂന്നാമുറ ഇവിടെ എപ്പോഴും വേണ്ടേ?

രാജ— അതു് മര്യാദയല്ല. എളമയെ സ്ഥാനപതിയായി അയയ്ക്കുന്നതു് മര്യാദയല്ല. ഉണ്ണി ആദിത്യവർമ്മൻതന്നെ പോരട്ടെ. ഈ പണ്ടാരങ്ങളെയും പിള്ളമാരെയും അടക്കി ഒതുക്കി വാഴുവാൻ എളമയ്ക്കു് പ്രാപ്തിയില്ല. ചെറിയ അനുജൻതന്നെ പോകണം. എന്താ ഉണ്ണി അങ്ങിനെയല്ലേ?

ആ: വ— കല്പനപോലെ. അവരോടു ചോദിക്കേണമെന്നില്ല. തൃപ്പാപ്പൂർ സ്വരൂപത്തിന്റെ അവകാശികൾ നമ്മളാണു്. പിന്നെ അവരോടു ചോദിക്കുവാൻ

കാരണമെന്തു? നാം ബലാൽക്കാരമായി ആ സ്ഥാനത്തിലും, സ്വത്തിലും പ്രവേശിക്കുക.

കസ്തൂ—ഇതൊരു നയമാണ്. വിക്രമപാണ്ഡ്യൻ അവരിൽ ബലം പ്രയോഗിപ്പാൻ ശ്രമിക്കുന്നു. നാം നയം പ്രയോഗിക്കുക. നയത്തിൽ അടങ്ങാതിരുന്നാൽ ബലം പ്രയോഗിക്കാം. പിത്തരോഗം ശൎക്കര തിന്നാൽ മാറുമെങ്കിൽ പെപ്പടോലംകൊണ്ടുള്ള കഷായം ആവശ്യമില്ലല്ലൊ?

രാജാ—ത്രിവിക്രമന്റെ അഭിപ്രായംപോലെ ഈ കാൎയ്യത്തിൽ നാം പ്രവൃത്തിക്കുക. ത്രിവിക്രമൻചെന്ന് പണ്ടാരത്തിൽമാരെയും, നായന്മാരെയും കണ്ട് വിവരമെല്ലാം അറിയിക്കണം. പതിവിൻപ്രകാരം അനന്തശയനമഹാക്ഷേത്രത്തെ മ്ലേച്ഛാക്രമണത്തിൽനിന്നു രക്ഷിക്കുവാനും, പണ്ടാരത്തിൽമാൎക്കും, പിള്ളമാൎക്കും അന്യോന്യമുണ്ടാകാറുള്ള മത്സരങ്ങൾ തീൎപ്പാനും ഒരു നാടുവാഴിയായും, തിരുവനന്തപുരത്തു് നമ്മുടെ സ്ഥാനാപതിയായും ഞാൻ ആദിത്യവൎമ്മനെ നിശ്ചയിക്കുന്നു. അതു് അവർ സമ്മതിച്ച് വഴിപ്പെട്ടുകൊള്ളണം. ഈ വിവരം ത്രിവിക്രമൻ ചെന്നറിയിച്ച് വേണ്ടതൊക്കെയും ചെയ്തുകൊള്ളുക. വിക്രമപാണ്ഡ്യനായിട്ട് യുദ്ധത്തിനൊരുങ്ങിയിരിക്കുകകൊണ്ട് പിള്ളമാരെ കോപിപ്പിക്കേണ്ട. അവർ പറയുന്നതിനു വഴിപ്പെടുക. ക്രമത്തിൽ നമ്മുടെ അധികാരത്തെ ബലപ്പെടുത്താം. അതല്ലെ നല്ലതു്.

ഒരു ഭൃത്യൻ—(പ്രവേശിച്ചു്) ഇളമങ്ങിക്കരച്ചേരി പണിക്കരച്ചൻ വന്നിരിക്കുന്നു എന്നുണർത്തിപ്പാൻ പറഞ്ഞു.

രാജാ—വേഗം കൂട്ടിക്കൊണ്ടുവാ.

(അനന്തരം ഇളമങ്ങിക്കരച്ചേരി പണിക്കരച്ചൻ പ്രവേശിക്കുന്നു.)

പണിക്കർ:—(രാജാവിനെ തൊഴുതു്) കാലത്തു പുറപ്പെട്ടു. ഇവിടെ എത്താൻ ഇത്ര വൈകിപ്പോയി.

രാജാ:—ഇത്ര വൈകീട്ടു വരുമെന്നു വിചാരിച്ചില്ല. എന്തെല്ലാം ഒരുക്കങ്ങൾ ചെയ്തിട്ടുണ്ടു്. വർത്തമാനം കേൾക്കട്ടെ.

പണിക്കർ:—തെക്കൻകൂറിലും വടക്കൻകൂറിലും ഉള്ള രാജാക്കന്മാരെയും, നായന്മാരെയും കണ്ടു. രണ്ടു കൂറുകളിലെ നായന്മാരെയും യോജിപ്പിച്ചു് പട പുറപ്പെടേണമെങ്കിൽ ഞാൻ തന്നെ നായകനായിരിക്കേണമെന്നാണ് അവർ പറയുന്നതു്. വേറെ ഒരാൾക്കും നായകത്വം വഹിപ്പാൻ കഴികയില്ലെന്ന് പറയുന്നു. പടയ്ക്കുള്ള ചെലവു മുഴുവനും പാണ്ടിക്കാർ വഹിക്കണം. യുദ്ധത്തിൽ മരിച്ച ഭടന്മാരുടെ ഭവനത്തിലേക്കു് അടുത്തൂൺ കൊടുക്കണം. ഇതൊക്കെയാണ് നിശ്ചയം. അതെല്ലാം ഇവിടെ ഉണർത്തിക്കുന്നു.

രാജാ—നിശ്ചയംപോലെ എല്ലാം ചെയ്യാം. ഇപ്പോൾ യാതൊന്നും വിരോധം പറയേണ്ട.

കൎത്താ:—പണിക്കർ നായകനാകുന്നതായാൽ ഇതുപോലെ വേറെ ഒരാളെ കിട്ടുന്നതല്ല. നമുക്കെത്രയും വിശ്വസ്ഥനായ ഒരാളാണ് പണിക്കർ.

ആ: വ:—തെക്കുംക്രൂറും വടക്കുംക്രൂറും നായന്മാർ ഒരുമിച്ചുചെന്ന് പട പുറപ്പെടുന്നതു് പ്രയാസമാണ്. അവർ യോജിക്കുമോ എന്നാണ് ശങ്ക.

കൎത്താ:—പണിക്കരുടെ കീഴിൽ അവർ യോജിക്കും. പണിക്കരുടെ നയത്തിൽ അവർ ഒതുങ്ങാതിരിക്കുന്നതല്ല. തമ്പുരാക്കന്മാരായാൽ വഷളായിത്തീരും.

രാജ:—നമ്മുടെ അധികാരത്തിൽ നിൽക്കുമ്പോൾ അവൎക്ക യാതൊരു വ്യത്യാസവും ഉണ്ടാകുന്നതല്ല; ഉളമണ്ണിക്കര ആ കാൎയ്യം ഏറ്റു. ത്രിവിക്രമനും ഉണ്ണിയും നാളെ തിരുവനന്തപുരത്തേക്കു പോകണം. ഉണ്ണി നേരെ പത്മനാഭപുരത്തു പോയി പടയ്ക്കു വിളിക്കണം. ത്രിവിക്രമൻ യോഗക്കാരെയും, പിള്ളമാരെയും കണ്ടു് വേണ്ടുന്ന ആലോചന ചെയ്തു് കാൎയ്യംസാധിക്കുക.

കൎത്താ—യോഗക്കാൎക്കും, പിള്ളമാൎക്കും തിരുമേനിയുടെ ഒരു സന്ദേശം ആവശ്യമാണ്. ആ സന്ദേശം കണ്ടാൽ മാത്രമേ അവൎക്ക വിശ്വാസമാകയുള്ളു. പിന്നെ മാമ്പിള്ളിക്കൂടി ഒരുമിച്ചു് വരണം.

രാജ—ഒരു സന്ദേശം എഴുതി പിടിച്ചുകൊള്ളുക. പണ്ടാരങ്ങൾ വളരെ ഉത്സുക്കംപറയും. തന്റെ സകല നയങ്ങളും ഈ വിഷയത്തിലാണ് കാണേണ്ടതു്.

കുട്ടം—അടിയന്റെ തന്ത്രം മുഴുവനും പ്രയോഗിക്കും. അവർ പറയുന്നതിനെല്ലാം വഴിപ്പെട്ടും കാര്യംനിവൃത്തിക്കുവാനെ നോക്കുകയുള്ളൂ. നമ്മുടെ അധികാരവും കളഞ്ഞു് അവരെ ശത്രുക്കളാക്കി മടങ്ങി വരുന്നതല്ല.

രാജ—നല്ലതു്: ഇനി നാം പിരിയുക.

കുട്ടം—പണിക്കരെ നമുക്കു അങ്ങോട്ടയക്കപോകാം. രാത്രി മുഴുവനും പലതും ആലോചിക്കാനുണ്ടു്.

(എല്ലാവരുംപോയി)

---



രംഗം 2.

(സ്ഥലം തിരുവനന്തപുരത്തു പത്മനാഭസ്വാമിക്ഷേത്രത്തിൽ ഗോപുരം—സമയം—പൂർവ്വാഹ്നം)

(വെങ്ങാന്നൂർപിള്ളയും, പള്ളിച്ചൽ പിള്ളയും, ചെമ്പഴന്തിപിള്ളയും കുളത്തൂർ പിള്ളയും ആദ്യം പ്രവേശിക്കുന്നു.)

വെങ്ങ—കൂട്ടരെ നിങ്ങളെല്ലാവരും ഇന്നലെ കണ്ടോ? ഈ കാര്യത്തിൽ നിങ്ങളുടെ അഭിപ്രായം എന്താണു്? വ്യക്തമായി പറയണം.

കുളത്തു—വേണാട്ടിന്റെ തല രാജാവും ഉടൽനായന്മാരുമാണു്. രാജാവിനെ മറന്നു് ഒരു കാര്യവും നാം ചെയ്യാൻ പാടില്ല. തലയില്ലാത്ത ഉടലെന്തിനു കൊള്ളും.

പള്ളിച്ചൽ—ആ അഭിപ്രായത്തോടുകൂടി ഞാനും യോജിക്കുന്നു.

വെങ്ങ—ഇങ്ങിനെ രാജഭക്തികാണിച്ചു്, കാണിച്ചു് സകല അവകാശങ്ങളും രാജാക്കന്മാർ പരദേശികൾക്കു് കൊടുക്കുന്നതു നോക്കിക്കൊണ്ടിരുന്നു എല്ലാം കൊടുത്തു കഴികയും ചെയ്തു. നായന്മാരെ ഒഴിച്ചു സകല ജാതിക്കാരെയും അന്യദേശത്തിൽ നിന്നു് വന്നവൎക്കു അടിമയായി കൊടുത്തു കഴിഞ്ഞു. പണം കിട്ടിയാൽ രാജാക്കന്മാർ ആരേയും വില്ക്കാൻ തയ്യാറാണു്. ക്ഷേത്രങ്ങളെക്കൂടി വില്ക്കും.

ചെമ്പ—അപ്പറഞ്ഞതു് ശരിയാണു്. നമ്മുടെ കയ്യിൽ വാളുള്ളതുകൊണ്ടു് അന്യദേശക്കാൎക്കു് നമ്മളെ വേണ്ടാ. അതുകൊണ്ടാണു് നമ്മളെ വില്ക്കാത്തതു്.

കുളത്തു—നാം എട്ടു പേരുണ്ടു്. എട്ടുപേർ പണ്ടാരങ്ങളുണ്ടു്. നാം തമ്മിൽ അഭിപ്രായ വ്യത്യാസം വന്നാൽ അതു പറഞ്ഞു തീൎക്കാനാരാണു്? പാണ്ടിക്കാരൊ മററൊ അക്രമിച്ചാൽ ക്ഷേത്രത്തെ രക്ഷിപ്പാൻ രാജാവിന്റെ സഹായം വേണ്ടയോ? നമ്മുടെ അല്പ സൈന്യംകൊണ്ടു മതിയാകുമോ?

വെങ്ങ—നാം തമ്മിൽ തൎക്കമുണ്ടാകുമ്പോൾ അന്നുള്ള രാജാവിന്റെ സഹായത്തെ ആവശ്യപ്പെടാമല്ലൊ? അതിനെന്തിനു ക്ഷേത്രത്തിൽ ഒരു അവകാശം കൊടുക്കുന്നു.

പള്ളി—അതു് പരമ്പരയായി നടന്നു വരുന്നതല്ലെ."

ആ സ്ഥാനത്തു് ഒരാൾ വേണ്ടെ? പഴയ ആചാരങ്ങളെല്ലാം എന്തിനു വിടുന്നു?

വെങ്ങാ—ഇതനൎത്ഥമാണ്. പണ്ടാരങ്ങളും ഇതിന്നു സമ്മതിക്കുമെന്ന് തോന്നുന്നില്ല. വിശേഷിച്ച് എനിക്ക് ഈ കാൎയ്യത്തിൽ സമ്മതമില്ല.

(ഈ സന്ദൎഭത്തിൽ ത്രിവിക്രമൻ കുളത്തൂരും, കഴക്കൂട്ടത്തുപിള്ളയും, കുടമൺപിള്ളയും, രാമനാമഠവും, മാൎത്താണ്ഡമഠവും പ്രവേശിക്കുന്നു.)

കുളത്തൂർ—പണ്ടാരങ്ങൾ ആരും എത്തീട്ടില്ലേ?

രാമനാമഠം—ഞാൻ പറഞ്ഞില്ലേ അവർ വരുന്നതല്ലെന്ന്.

കുളത്തൂർ—ഞാൻ മാമ്പള്ളിയെ അയച്ചിട്ടുണ്ട്. അദ്ദേഹം പിടിച്ചുകൊണ്ടു വരാതിരിക്കില്ല.

കുടമൺ:—മാമ്പള്ളി കൂട്ടിക്കൊണ്ടു വരും. അവൎക്ക് വരുന്നതിനെന്തു വിരോധം.

കഴക്കൂട്ടം—ഇവിടെ വന്ന് അവരുടെ അഭിപ്രായങ്ങളെല്ലാം പറയട്ടെ.

കുളത്തൂർ—(എല്ലാവരെയും ലക്ഷ്യമാക്കീട്ട്) ഞാൻ നിങ്ങളോടെല്ലാവരോടും ഒരു കാൎയ്യം പറയുന്നു. എട്ടുവീട്ടിൽ പിള്ളമാർ എല്ലാവരും ഇവിടെ ഉണ്ടല്ലോ? നമ്മുടെ വീരരവിവൎമ്മ രാജാവ് തിരുമനസ്സുകൊണ്ട് വലിയ ഒരു സാമ്രാജ്യാധിപതിയായിരിപ്പാൻ യോഗ്യനാണ്. ഇപ്പറയുന്നത് എന്റെ ചിരകാലപരിചയംകൊണ്ടും, മനുഷ്യസ്വഭാവം പഠിച്ചവനായതുകൊണ്ടും പറയുന്ന വാക്കാണ്. കേവലം സേവ പറയുന്നതല്ല. ശൂരപരാക്രമിയായ ചേരവായി കേരളവൎമ്മരാജാവി

ന്° ദേശിംഗനാട്ടുവാണ ഉമാദേവിയിൽ ഉണ്ടായ പുത്രൻ ഒരു കാലത്തും നിസ്സാരനാകുന്നതല്ലല്ലൊ? അദ്ദേഹത്തോടുകൂടി ഒരു സഖ്യം ചെയ്യുന്നതു് നിങ്ങൾക്കെല്ലാവൎക്കും ക്ഷേമമമായി വരുന്നതാണ്. നിങ്ങളോടു രഹസ്യമായി ചിലതു പറവാൻ വിചാരിക്കുന്നു.

കളത്തു—(ഈ സന്ദൎഭത്തിൽ വെങ്ങാനൂർ പിള്ളയെ കണ്ണുകൊണ്ടു് കാണിച്ചു്, കൈകൊണ്ടു് ചുണ്ടുകളെ തൊട്ടിട്ടു്) അതിന്നു മുമ്പായിട്ടു് ഞാൻ ഒന്നു പറയട്ടെ. പണ്ടാരങ്ങൾ എത്തിട്ടില്ല. അവർകൂടി വന്നതിന്നുശേഷം കൎത്തളുടെ പ്രസംഗം തുടങ്ങാം. അതാണ് നല്ലതു്.

പള്ളിച്ചൽ—അതാണു് നല്ലതു്. എല്ലാവരും യോജിച്ചു ഈ കാൎയ്യം തീൎച്ചപ്പെടുത്താം. പണ്ടാരങ്ങൾ വരാതിരിക്കയില്ല.

വെങ്ങാ—കൎത്തളുടെ അഭിപ്രായമെല്ലാം ഞങ്ങൾ കേൾപ്പാനൊരുക്കമാണ്. അതുപോലെതന്നെ ഞങ്ങളുടെ അഭിപ്രായങ്ങളും കൎത്തൾ ക്ഷമയോടുകൂടി കേൾക്കണം; അതാണു ഇതിൽ കാൎയ്യം.

കൎത്തൾ—ഞാൻ എപ്പോഴും പ്രജകൾക്കു പ്രത്യേകിച്ചു് പ്രഭുക്കന്മാൎക്കും അനുകൂലിയാണെന്നു നിങ്ങൾ ധരിക്കണം. നിങ്ങളുടെ അവകാശങ്ങളെ കളവാൻ ഞാൻ ഇവിടെ വരുന്നതല്ല. പക്ഷേ, ഈ രാജാവിന്റെ ശക്തി വൎദ്ധിച്ചുവരുന്നതുകൊണ്ടു ബലവാനോടുകൂടി സഖ്യംചെയ്യുന്നതു നിങ്ങളുടെ സകല ക്ഷേമത്തിന്നും കാ

രണമാകുമെന്നു ഞാൻ പൂൎണ്ണമായി വിശ്വസിക്കുന്നു. അതുകൊണ്ടുമാത്രം ഞാൻ ഈ സന്ദേശം കൊണ്ടുവന്നതാണ്; തിരുവനന്തപുരവും, ഈ മഹാവിഷ്ണുക്ഷേത്രവുമാണ് ഈ വേണാടിന്റെ ഹൃദയം. ഇതിനെ രക്ഷിക്കുന്നതു ഏതൊരു നായരുടെയും കടമയാണ്. ധൎമ്മത്തെ രക്ഷിക്കുന്നതും നായരുടെ ഒഴിച്ചുകൂടാത്ത കൎത്തവ്യങ്ങളിൽ ഒന്നാണ്. അതിനാൽ രാജാക്കന്മാരും യോജിച്ചു ധൎമ്മത്തെ രക്ഷിക്കേണമെന്നാണ് എന്റെ അപേക്ഷ.

വെഞ്ഞാ—ധൎമ്മത്തെ രക്ഷിപ്പാനാണൊ ഈ രാജാക്കന്മാർ രാജ്യത്തെയും, ജനങ്ങളെയും, ജനങ്ങളുടെ വിളവിനെയും യവനന്മാൎക്കും, ജൂതന്മാൎക്കും നസ്രാണികൾക്കും വിററുവരുന്നതു.



കല്ലറ—കേരളത്തിൽ ബ്രാഹ്മണധൎമ്മം നമ്പൂരിമാൎക്കും ക്ഷത്രിയധൎമ്മം നായന്മാൎക്കും വൈശ്യധൎമ്മം ജൂതന്മാൎക്കും, ക്രിസ്ത്യാനികൾക്കുമാകുന്നു. നമ്മുടെ രാജ്യത്തിലുണ്ടാകുന്ന വിളവുകളെ അന്യരാജ്യത്തിൽകൊണ്ടുപോയി വിററു നമ്മൾക്കു ധനമുണ്ടാക്കുവാൻ അവരല്ലാതെ വേറെ ആരെങ്കിലും ഉണ്ടോ? അവൎക്കു സ്ഥാനമാനങ്ങളും മററും കൊടുത്തു അവരെ സന്തോഷിപ്പിക്കേണ്ടതല്ലെ?

കുളത്തു—കാൎയ്യസ്വഭാവം അറിയാതെ രാഗദ്വേഷങ്ങളെക്കൊണ്ടു വല്ലതും പറഞ്ഞാൽ മതിയൊ? രാജ്യത്തിന്റെ സ്ഥിതിഗതികളെ ഗ്രഹിക്കുംമുമ്പെ നമ്മുടെ ദ്വേഷത്തെ വെളിക്കാക്കരുതു.

വെങ്ങാ—രാജാക്കന്മാർ ചെയ്തിട്ടുള്ളതു ഞാൻ വിവരമായിപ്പറയാം. ഭൂസ്വത്തു മുഴുവനും ബ്രാഹ്മണൎക്കു കൊടുത്തു. ധനം ഉണ്ടാകുവാനുള്ള വിളവുകളെല്ലാം പരദേശികൾക്കു കൊടുത്തു. നായൎക്കു വാളുകൊടുത്തു. അന്യോന്യം വെട്ടിമരിക്കാനും കല്പനകൊടുത്തു. അവരുടെ സ്ത്രീകളെ ബ്രാഹ്മണൎക്കു ആനകളിക്കാനും വിട്ടുകൊടുത്തു ഇതാണു രാജ്യഭരണം.

കയ്മൾ—നായന്മാരുടെ കയ്യിൽ വാളാണു തന്നതു്. വാളെടുത്തവൻ ആണാണെങ്കിൽ അവൻ അവനേയും കുടുംബത്തേയും രക്ഷിക്കും. വാളെടുത്തവന്റെ വീട്ടിലെ സ്ത്രീകളെ ഒരുത്തനും തിരിച്ചുനോക്കുന്നതല്ല. ഭൃത്യവേല ചെയ്യുവാൻ നമ്പൂതിരിമാരുണ്ടാക്കിയ സ്ത്രീകൾക്കു മാത്രമാണു് ആ പറഞ്ഞ ന്യായം. ക്ഷത്രധൎമ്മമുള്ള നായന്മാൎക്കല്ല.

കോമൻ—വെങ്ങാനൂർ കുറച്ചുനേരം വെറുതെയിരിക്കുമോ? ഇതൊന്നും നമ്മുടെ കാൎയ്യമല്ല. ഇപ്പറഞ്ഞതൊന്നും ന്യായവുമല്ല. കയ്മളെ എന്തിനു ദുഷിപ്പിക്കുന്നു. രാജാക്കന്മാരും നായന്മാരും പരസ്പരം രക്ഷയിൽ ഇരിക്കുന്നതല്ലാതെ മറെറാന്നും ഇപ്പോൾ പറയേണ്ടതില്ല.

(ഈ സന്ദൎഭത്തിൽ മാമ്പള്ളി, മൂത്തേടത്തു പണ്ടാരം, എഴുമ്പലെ പണ്ടാരം, ഏലമ്പള്ളി പണ്ടാരം, ഏടത്തറെ പണ്ടാരം ഇവരെല്ലാം പ്രവേശിക്കുന്നു.)

(ഇവരെ എല്ലാവരെയും യഥോചിതം സ്വീകരിച്ചു് പ്രധാന സ്ഥാനങ്ങളിൽ ഇരുത്തുന്നു.)

(അതിനു ശേഷം ത്രിവിക്രമൻകയ്മൾ സദസ്സിൽ എഴുന്നീററു നിന്നു് ഇപ്രകാരം പ്രസംഗിക്കുന്നു.)

മാന്യ മഹാജനങ്ങളെ!

വേണാട്ടിന്റെ ഹൃദയവും, ശ്രീപത്മനാഭന്റെ സാന്നിദ്ധ്യംകൊണ്ട് അതിപാവനവുമായിരിക്കുന്ന ഈ തിരുവനന്തപുരത്തു ദേവാലയങ്ങളേയും, ബ്രാഹ്മണാലയങ്ങളേയും രക്ഷിപ്പാൻ രാജപ്രതിനിധിയായും, എട്ടരയോഗത്തിൽ അര അവകാശിയായും ഉണ്ടായിരുന്ന തൃപ്പാപ്പൂർ സ്വരൂപം കററി മുടിഞ്ഞുപോകയാൽ അതിലെ സകല അധികാരാവകാശങ്ങൾക്കും പിന്തുടൎച്ചക്കാരായ വേണാട്ട് സ്വരൂപത്തിൽ നിന്നും ആ സ്ഥാനത്തേക്കു ഒരു പ്രതിനിധിയെ അയച്ചിരിക്കുന്നു. സർവ്വശാസ്ത്രപാരംഗതനും, സകലകലാവല്ലഭനും, ശൂരാഗ്രേസരനും, വിക്രമന്മാർക്ക പരാക്രമിയുമായ ആദിത്യവൎമ്മനെന്ന എളമുറതിരുവടികളെയാണു ആ സ്ഥാനത്തിലേക്കു നിശ്ചയിച്ചിരിക്കുന്നതു. ഇങ്ങിനെ ഒരു മഹാപുരുഷനെ നമുക്കധിപതിയായി കിട്ടുവാനുണ്ടായ ഭാഗ്യത്തെ കുറിച്ച് നിങ്ങളെല്ലാവരും സന്തോഷിക്കേണ്ടതാണ്. ഈ മഹാപുരുഷന്റെ കീഴിൽ ദേവാലയങ്ങളേയും ബ്രാഹ്മണാലയങ്ങളേയും പ്രജാക്ഷേമത്തെയും സമൎപ്പിക്കുന്നതു ഏററവും ശ്രേയസ്കരമായ കാൎയ്യമാണ്. ഇതിനു മഹാരാജാവു തിരുമനസ്സിലെ സന്ദേശമായ ഒരു നീട്ടുള്ളതിനെ നിങ്ങൾ എല്ലാവരെയും വായിച്ചു കേൾപ്പിക്കാം. മാമ്പിള്ളി ആ നീട്ടു വായിക്കു.

(മാമ്പിള്ളി ഓല എടുത്തു വായിക്കുന്നു.)

ശ്രീരസ്തു: ദേശിങ്ങനാട്ടു വാണരുളും വേണാട്ടുടയവർ കുലശേഖരഭൂപതി വീരരവിവൎമ്മതിരുവടികൾ

എഴുന്നെള്ളി ഇരുന്നരുളുന്നേടത്തു നിന്നും എഴുതിയ നീട്ടു:—

തിരുവനന്തപുരം പത്മനാഭസ്വാമിക്ഷേത്രത്തിലെ ഉടമകളും, ഊരാളന്മാരും ആയ എട്ടരയോഗക്കാരും, എട്ടുവീട്ടിൽ നായന്മാരും അറിയേണ്ടും അവസ്ഥ:—

ദേവസ്വം ഭരണയോഗത്തിലെ അരയോഗമായ തൃപ്പാപ്പൂർ മൂപ്പിൽ സ്ഥാനത്തേക്ക ഇപ്പോൾ ആരും ഇല്ലെന്നു കാൺകയാലും, ആ സ്വരൂപത്തിലെ സകല അവകാശങ്ങളും ഈ സ്വരൂപത്തിലേക്ക ലയിക്കയാലും തൃപ്പാപ്പൂർ മൂപ്പിൽ സ്ഥാനത്തേക്ക നമ്മുടെ അനുജൻ ആദിത്യവൎമ്മനെ വാഴിക്കുവാൻ തീൎച്ചയാക്കിയിരിക്കുന്നതുകൊണ്ടു വേണ്ട കൎമ്മങ്ങളെല്ലാം ചെയ്തു കീഴ്മൎയ്യാദപോലെ നടന്നുകൊള്ളുകയും വേണം. എന്നാൽ ഈ നീട്ടിൻപ്രകാരം ചെയ്തുകൊള്ളുകയും വേണം.

ഇപ്പടിക്ക്—വീരരവിവൎമ്മതിരുവടികൾ
തൃക്കൈവിളയാട്ടം.

വെങ്ങ: (ആത്മഗതം) നാരിയേയും, നമ്പൂരിയേയും പരിചരിക്കുന്ന രാജാക്കന്മാരാണത്രെ നമ്മളെ രക്ഷിപ്പാൻ—ആരെങ്കിലും എതൃത്താൽ പെണ്ണുങ്ങൾക്ക മുമ്പിൽ ഓട്ടം.

രാമനാമഠം:—ഈ കാൎയ്യത്തിൽ ഒരു അഭിപ്രായം പറവാൻ മൂത്തേടത്തു വലിയ പണ്ടാരത്തിൽനിന്നുതന്നെ വേണം. പ്രായംകൊണ്ടും പഴമപരിചയംകൊണ്ടും മറെറല്ലാംകൊണ്ടും അദ്ദേഹംതന്നെയാണ് ഇതിന്നു യോഗ്യൻ.

(മൂത്തോടത്തു പണ്ടാരത്തിൽനിന്നു എഴുന്നേററു പ്രസംഗം ചെയ്യുന്നു.)

പ്രസംഗം.

തിരുവനന്തപുരം അനന്തശയന മഹാക്ഷേത്രം പണിതീർപ്പിച്ചതു പാണ്ടിരാജാവാണ്. ക്ഷേത്രം പണിതീൎന്ന ഉടനെ അതിലേക്കു ഊട്ടിന്നും പൂജയ്ക്കും അഥവാ ശാന്തിവൃത്തികഴകം മുതലായതിന്നും വേണ്ടുന്ന ശിലവിലേക്ക് കൃഷിസ്ഥലങ്ങൾ ഉണ്ടാക്കുവാൻ എട്ടുവീട്ടുകാരെ ഏല്പിച്ചു. അകക്കോയ്മയായി എട്ടു ഇല്ലക്കാർ ബ്രാഹ്മണരേയും നിശ്ചയിച്ചു. മഹാകൎമ്മവീരന്മാരായ നായന്മാർ നിലങ്ങളെ വെട്ടിത്തെളിയിച്ചു കൃഷിസ്ഥലങ്ങളാക്കി വിളയിട്ടു വിളവു വൎദ്ധിപ്പിച്ചുതുടങ്ങി. ഇവരിൽനിന്നും ക്ഷേത്രച്ചെലവിലേക്കു വേണ്ടുന്ന ധനം പിരിച്ചു ഊട്ടും, പൂജയും, ശാന്തിവൃത്തി കഴകവും, ഉത്സവാദികളും നടത്തിവന്നു. അക്കാലത്തു ഇവർ തമ്മിൽ ചില തൎക്കവും, തകരാറും ഉണ്ടായതിനാൽ അതിനെ തീൎപ്പാൻ രാജാവിന്റെ സ്ഥാനപതിയെ അയച്ചു. അന്നുമുതൽ ഒരു അരക്കോയ്മയും വന്നുചേൎന്നു. പല കുടുംബങ്ങളും ഈ സ്ഥാനം വഹിച്ചിട്ടുണ്ടു. ഇയ്യിടെയാണ് വേണാട്ടുസ്വരൂപത്തിന്റെ ഒരു ശാഖ ഈ സ്ഥാനത്തിന്നൊരുങ്ങിവന്നതു. ക്ഷേത്രംവക കാൎയ്യങ്ങളിലും, ഭൂമികളിലും യാതൊരു കൈകാൎയ്യവും ചെയ്യാതേയും, ഞങ്ങളെ തമ്മിൽ തല്ലിക്കാതെയും വേണ്ടുന്നപോലെ ക്ഷേത്രത്തേയും, ഞങ്ങളെയും രക്ഷിക്കുന്നപക്ഷം ആദിത്യവ

ൎമ്മനെ അരക്കൊയ്യായി വാഴിക്കുന്നതിന്നു യാതൊരു വിരോധവുമില്ല. ഇതിന്നൊരു സന്ധിക്കരാർ എഴുതിപ്പിടിക്കണം. ശ്രീപത്മനാഭന്റെ മുമ്പിൽനിന്നു ആ കരാർപ്രകാരം നടന്നുകൊള്ളാമെന്നു ശപഥം ചെയ്യണം. ആ കരാറിൽ കവിഞ്ഞൊന്നും പ്രവൃത്തിക്കില്ലെന്ന് സത്യം ചെയ്യണം. ഇതൊക്കെയാണ് എനിക്കു പറവാനുള്ളു. മറെറാക്കെ മററുള്ളവർ പറഞ്ഞുകൊള്ളട്ടെ. ഇത്രമാത്രം പറഞ്ഞു ഞാൻ ഇരിക്കുന്നു.

എടത്തറപ്പണ്ടാരം—എനിക്കൊരു ശങ്ക: നമ്മെ രക്ഷിക്കാനാണ് ഈശ്വരപ്രതിഷ്ഠ. "ജഗദവനകലാദീക്ഷയെ" ചെയ്യുവരുന്ന ശ്രീപത്മനാഭനെ രക്ഷിപ്പാൻ ഒരു രാജാവ് വേണമോ? "സ്ഥിതിമഹോത്സുകനായ" മഹാവിഷ്ണുവിനെ രക്ഷിപ്പാൻ മനുഷ്യൻ വേണമെന്നുവെന്നാൽപിന്നെ ഈ പ്രതിഷ്ഠയും ക്ഷേത്രവുമെന്തിനാണ്? "ഈശ്വരനെ രക്ഷിക്കാം" എന്നു പറയുന്നതുതന്നെ മനുഷ്യന്റെ ധിക്കാരമാണ്. വേറെവല്ല ആവശ്യവും പറയുന്നതാണ് നല്ലതു?

എളംപള്ളി—നാം തമ്മിലുള്ള കാൎയ്യങ്ങൾ പറഞ്ഞുതീർക്കാൻ എന്നു പറഞ്ഞാൽ മതി.

എഴുമ്പലെപ്പണ്ടാരം—നാടുവാഴും രാജാവിന്റെ പ്രതിനിധിയെക്കൂടി ഈ യോഗത്തിൽ ചേൎക്കണം എന്നു മാത്രം പറഞ്ഞാൽ മതി. ഈശ്വരനെ ഹസിക്കുന്ന വാചകമൊന്നും പറയേണമെന്നില്ല.

കയ്യൂർ— ശ്രീപത്മനാഭനെ രക്ഷിപ്പാൻ എന്നു ആരും പറഞ്ഞിട്ടില്ല. ദേവാലയങ്ങളേയും ബ്രാഹ്മണാലയങ്ങളേയും കാത്തുനില്പാൻ എന്നു മാത്രമാണ് നാം പറയുന്നതു്. അതിന്റെ അർത്ഥം പത്മനാഭന്റെ പാദസേവ ചെയ്യാൻ എന്നു മാത്രമാണ്. അതു ഒരു ഭക്തിയാണ്. ധിക്കാരം ആരും പറഞ്ഞിട്ടില്ല.

രാമനാമഠം—എന്നാൽ ഇതിൻപ്രകാരം ഒരു കരാർ എഴുതിപ്പിടിക്കുക. ദേവസ്വം കണക്കെഴുത്തുപിള്ളയെ വിളിച്ചു വേണ്ടപോലെ വാചകം എഴുതിത്തയ്യാറാക്കട്ടെ.

കഴക്കൂട്ടം—അതിനു മുമ്പായിട്ടു ഒരു കാര്യമുണ്ടു. ഇന്നിന്ന വാചകങ്ങൾ അതിലുണ്ടായിരിക്കേണമെന്നു മുൻകൂട്ടി തീർച്ചപ്പെടുത്തണം.

പള്ളിച്ചൽ—അതിനെന്താ പ്രയാസം? ഓരോ വാചകമായി എഴുതിവരുമ്പോൾ അവനവനു തോന്നുന്നതു് പറയാമല്ലോ?

എലമ്പള്ളി—അതുവേണ്ട, മൂത്തേടത്തുനിന്നു ഒരു പകൎപ്പു തെയ്യാറാക്കട്ടെ. പോന്നപോരായ എല്ലാം പിന്നെ കൂട്ടിച്ചേർത്താം.

കുളത്തൂ—കയ്യാളും, മൂത്തേടത്തുനിന്നും കൂടിയിരുന്നു് ഒരു പകൎപ്പു തെയ്യാറാക്കട്ടെ. കരടു തെയ്യാറാക്കിക്കഴിഞ്ഞാൽ അററകുററങ്ങളെല്ലാം തീർക്കാമല്ലോ? കക്ഷികൾ രണ്ടുകൂട്ടരുംചേർന്നിരുന്നു് എഴുതി ഉണ്ടാക്കട്ടെ. എന്നാൽ രണ്ടു പക്ഷത്തിനും തൃപ്തിയാകും.

കൎസ്ഥാ:—(മൂത്തേടത്തു പണ്ടാരത്തോട്) എന്നാൽ കളത്തുപ്പിള്ള പറയുന്നതുപോലെ ചെയ്യുകയല്ലെ നല്ലതു്. അവിടുത്തെ അഭിപ്രായമെന്താണ്?

മൂ: പ:—അങ്ങിനെ ചെയ്യാം.

ഏലംപള്ളി:—എന്നാൽ നാം പിരിയുക. പകൎപ്പു് ഉണ്ടാക്കിയതിന്നു ശേഷം ഇവിടെ കൂടാം.

കൎസ്ഥാ:—അധികം നീട്ടിവെയ്ക്കുവാൻ തരമില്ല: ഇന്നല്ലെങ്കിൽ നാളെ കാൎയ്യം തീരണം. വേറെ പണിയുണ്ട്.

കളത്തു:—അതിന്നു വൈഷമ്യമില്ല.

വേങ്ങാന്തർ:—ഈ കാൎയ്യത്തിൽ എനിക്കൊരു ആക്ഷേപമുണ്ടു്. ഈ സ്ഥാനത്തിന്റെ അവകാശി മണലൂർ രാജാവാണു്. അദ്ദേഹത്തിന്റെ സമ്മതമില്ലാതെ എങ്ങനെ ഈ കാൎയ്യം തീൎച്ചപ്പെടുത്തും. എന്റെ സമ്മതം അതിന്നു മുമ്പായിട്ടു് ഉണ്ടാകുന്നതല്ല.

രാമനാമഠം:—മിണ്ടാതിരിക്കണം. ഇനി പാണ്ടിക്കാരെ വിളിക്കാൻ പോകുന്നോ? തൽക്കാലം നാം ഇപ്രകാരമെല്ലാം ചെയ്യുക. വിക്രമപാണ്ഡ്യരാജാവാണു് അവകാശി എങ്കിൽ അദ്ദേഹം ആണല്ലൊ. ഇതിനെ കൈവശപ്പെടുത്തിക്കൊള്ളട്ടെ.

കൎസ്ഥാ:—അതു് ശരിയായ ന്യായം. നാളെ എല്ലാവരും ഇവിടെ കൂടുവാൻ അപേക്ഷ. ഇപ്പോൾ പിരിഞ്ഞുപോകാം.

(എല്ലാവരും പോയി)

രണ്ടാം രംഗം കഴിഞ്ഞു.)

---

## അങ്കം 3—രംഗം 3.

സമയം 8മണി. സ്ഥലം പത്മനാഭസ്വാമിക്ഷേത്രം വാതിൽമാടം

(എട്ടുവീട്ടിൽ പിള്ളമാരും, കയ്യളും പ്രവേശിക്കുന്നു.)

കഴക്കൂ:—ചട്ടവരിയോല എല്ലാവരും വായിച്ചു നോക്കിയില്ലേ? സമ്മതമായോ?

കുളത്തു:—എനിക്കു സമ്മതംതന്നെ.

രാമനാ:—എന്താണങ്ങുന്നേ! ഇതൊക്കെ ഭ്രമമല്ലേ? നന്നായാലും നന്നായില്ലെങ്കിലും, സത്യവും മര്യാദയും മനുഷ്യരുടെ ഹൃദയത്തിലുള്ളതാണ്. ധർമ്മാധർമ്മങ്ങളുടെ ബലാബലതപോലെ ജയാപജയവുമുണ്ടാകും. പിന്നെ ഈ നിശ്ചയങ്ങളെല്ലാം എത്രനേരം നിലനില്ക്കും. എന്തായാലും നമുക്കു രാജാക്കന്മാരെ വിശ്വസിക്കാതെ കഴിയുന്നതല്ല. അവർ രാജ്യം ഭരിക്കുമ്പോൾ നമ്മുടെ സ്വത്തു മുഴുവനും അവരുടേതാണെന്നു വിശ്വസിക്കണം. അവരുടെ രക്ഷയ്ക്കു നാം കാംക്ഷിക്കുകയുംവേണം. സത്യത്തെ അവർ രക്ഷിക്കാതിരുന്നാൽ ധർമ്മത്തെ നമുക്കും വിടേണ്ടതായിരിക്കും.

കഴക്കൂ:—പുരുഷന്മാർ ഈ പിള്ളയെപ്പോലെ മനസ്സിനു കരുത്തുള്ളവരായിരിക്കണം. എത്ര ധീരൻ; മഹാപുരുഷൻതന്നെ, സംശയമില്ല.

വെങ്ങാനൂർ—(ആത്മഗതം) അവനവനു അവകാശപ്പെട്ട മുതലെല്ലാം അന്യന്റെ കയ്യിൽ കൊടുത്ത്, അവരെ സേവിക്കുവാൻ പോകുന്നവൻ മഹാപുരുഷൻ

തന്നെ, സംശയമില്ല. (പ്രകാശം) ആരെയും വിശ്വസിക്കുന്നതു നിഷ്കളങ്കതയും, ധീരതയുംതന്നെ. ഞാനത്ഥത്തിൽ ആലോചിച്ചു ചാടുന്നതു് വിവേകതയല്ല.

കസ്തൂ൪—വെങ്ങാന്നൂരു് ഒന്നു ധരിക്കണം-അത്ഥാന്തരന്യാസത്തിൽ സംസാരിക്കരുതു്. മഹാരാജാവും നിങ്ങളുംകൂടി ഇപ്രകാരമല്ലാതെ വേറെ വല്ല പ്രകാരത്തിലും സന്ധിചെയ്യാൻ സാധിക്കുമെങ്കിൽ ആ വഴി പറഞ്ഞുതരണം. ചെയ്ത പ്രവൃത്തിക്കു കുററംകാണുന്നതു് കാൎയ്യസ്ഥതയല്ല. നിങ്ങൾക്കു ലൌകികകാൎയ്യത്തിൽ പരിചയം പോരാ.

(ഈ സന്ദൎഭത്തിൽ ആദിത്യവൎമ്മനും, മാമ്പിള്ളി പണ്ടാരത്തിൽനിന്നും, കൂത്തേടത്തു പണ്ടാരം മുതലായവരും പ്രവേശിക്കുന്നു. എല്ലാവരും എഴുന്നീററു രാജാവിനെ യഥോചിതം അഗ്രാസനത്തിൽ ഇരിക്കുവാൻ ഭാവംകൊണ്ടു നടിക്കുന്നു. രാജാവിരിക്കുകയും മററുള്ളവർ നിൽക്കുകയും ചെയ്യുന്നു.)

കസ്തൂ൪—മാമ്പിള്ളി! ഓല കൊണ്ടുവന്നില്ലേ.

മാമ്പിള്ളി—മേലെഴുത്തുപിള്ള കൊണ്ടുവരുന്നുണ്ടു്.

(അനന്തരം മേലെഴുത്തുപിള്ള പ്രവേശിക്കുന്നു.)

കസ്തൂ൪—പിള്ളേ ആ ഓല ഈ സഭയിൽ ഒന്നു വായിക്കൂ.

(പിള്ള ഓല വായിക്കുന്നു.)

"ശ്രീപത്മനാഭസ്വാമിദേവസ്വം ഉടമകളും, ഉത്രാളന്മാരും ചേൻ്റ് തേവർസന്നിധാനത്തിൽവെച്ചു്, വേ

ണാട്ടുസ്വരൂപത്തിൽ ആദിത്യവൎമ്മനെന്ന തിരുനാമധേയമായ ഇളമുറത്തിരുവടികളെ തൃപ്പാപ്പൂർ മൂപ്പിന്നായും, എട്ടരയോഗത്തിൽ അര യോഗമായും വാഴിക്കാൻ തീൎച്ചപ്പെഴുത്തിയതിൻപ്രകാരം നടക്കേണ്ടും നടവടികഎഴുതിവെച്ച സന്ധിപത്രമാവിതു. നടവടി നടക്കേണ്ടും ചട്ടങ്ങൾ:—

1. തൃപ്പാപ്പൂർ മൂപ്പീന്നായമുതൽക്കു തിരുവനന്തപുരത്തു എഴുന്നള്ളി പാൎക്കേണ്ടതാകുന്നു.

2. അങ്ങനെ തിരുവനന്തപുരത്തു താമസിക്കുന്ന കാലത്തിൽ ക്ഷേത്രംവക വരവുചെലവിനെ സംബന്ധിച്ചോ, നടവടികളെ സംബന്ധിച്ചോ യാതൊരു ചോദ്യവും ചെയ്വാൻ പാടുള്ളതല്ല.

3. ഊരാളന്മാരും, ഇടമകളും തമ്മിൽ തമ്മിൽ വല്ല സ്വരവിരോധവുമുണ്ടായാൽ അതു പറഞ്ഞുതീൎക്കുവാനും, അവരെ വേണ്ടപോലെ ശാസിച്ചു കാൎയ്യാദികൾ നടത്തുവാനും അധികാരവും അവകാശവുമുണ്ടു്.

4. അന്യജാതികളും, അന്യമതക്കാരും ക്ഷേത്രത്തെ കയ്യേറുകയോ, മററൊ ചെയ്താൽ സൈന്യം കൊണ്ടും, അൎത്ഥംകൊണ്ടും വേണ്ടുന്ന രക്ഷ ചെയ്യേണ്ടതാകുന്നു.

5. ഇങ്ങനെ അവകാശം കൊടുക്കുന്നതിനു പ്രതിഫലമായി വേണാട്ടു രാജാവു് ലക്ഷം വരാഹൻ ചെലവുചെയ്തു് ക്ഷേത്രം ജീൎണ്ണോദ്ധാരണം ചെയ്യുകയും വേണം.

6. ക്ഷേത്രം ജീൎണ്ണോദ്ധാരണം ചെയ്യുന്നതിന്നു മുമ്പായി യാതൊരു കോവിലകവും ക്ഷേത്രസന്നിധാനത്തിൽ കെട്ടുവാൻ പാടുള്ളതല്ല.

7. ഈ നിശ്ചയങ്ങൾക്കനുസരിച്ച് നടക്കാതിരുന്നാൽ തൃപ്പാപ്പൂർസ്വരൂപത്തിലേക്ക് ഈ അവകാശങ്ങളെല്ലാം ദുർബ്ബലപ്പെട്ടുപോകുന്നതിന്നു പുറമെ ശ്രീ പത്മനാഭന്റെ ശാപവുമുണ്ടാകുന്നതാകുന്നു.

8. ഇതിൻപ്രകാരം സകലമാനവും നടക്കുവാൻ തീർച്ചപ്പെടുത്തി ഇതിൽ തൃക്കൈ വിളയാടിയിരിക്കുന്നു.

ഇതറിയുംസാക്ഷികൾ മാമലയത്ത് ത്രിവിക്രമൻ കുയ്ക്കളം, മാമ്പള്ളി തിരുനാരായണൻ പണ്ടാരത്തിൽനിന്നും അറികെ വേസപം മേലെഴുത്ത് ശിവശങ്കരപ്പിള്ള കയ്യെഴുത്ത്.

കുയ്ക്കൾ—ഇതിൽ വല്ല ആക്ഷേപവും പറയാനുണ്ടെങ്കിൽ പറയാം.

വെങ്ങാ—ഇതിൽ 2-ാംവകുപ്പിലെ നിശ്ചയത്തെ 3-ാംവകുപ്പുകൊണ്ടു നിഷേധിച്ചിട്ടുണ്ടോ എന്നൊരു ശങ്ക. 4-ാംവകുപ്പിൽ ചെയ്യേണ്ടുന്ന ആൾ ആരാണെന്നു വ്യക്തമാക്കീട്ടില്ല. "സന്ധിപത്രം" എന്നെഴുതിയതിനെ മാററി "ചട്ടവരിയോല" എന്നുതന്നെയെഴുതണം. ഇതിൽ തിരുമേനി മാത്രമെ കയ്യൊപ്പിട വേണ്ടുന്നുള്ളൂ. ഞങ്ങളാരും ഒപ്പു വെയ്ക്കേണമെന്നില്ല.

കഴക്കൂട്ടം—വെങ്ങാന്നൂരിന്റെ ഈ അഭിപ്രായത്തോടു ഞാനും യോജിക്കുന്നു.

രാമനാമഠം—ഈ മാററങ്ങളെല്ലാം ചെയ്യുന്നതിന്നു യാതൊരു വിരോധവുമില്ല.

വെങ്ങാന്തൂ—തിരുമേനി ദേവസ്വത്തിലേക്ക് എഴുതികൊടുക്കുന്ന ചട്ടവർയ്യോല എന്നാക്കണം.

കസ്തൂർ—ഈ മാററങ്ങളെല്ലാം ചെയ്താൽ വെങ്ങാന്തൂരിന്നു തൃപ്തിയായോ ?

വെങ്ങാ—പത്രത്തിലെ വാചകത്തെ സംബന്ധിച്ച് പിന്നെ യാതൊരു ആക്ഷേപവുമില്ല.

കസ്തൂർ—(മേലെഴുത്തു പിള്ളയോടു) അപ്രകാരമെല്ലാം മാററി വേറെ ഓല ഒന്നെഴുതിക്കൊണ്ടു വരു.

മൂത്തേടം—(ആദിത്യവർമ്മയുടെ സമീപം ചെന്നു) ഇവിടുന്നു ഈ കാര്യത്തെസംബന്ധിച്ചു വല്ലതും ഉരിയാടണം.

രാമനാമഠം—ഉരിയയായിട്ടെന്തിനു ? ഇടങ്ങഴിയൊ, പറയൊ ആടിക്കൊള്ളട്ടെ. അവിടുത്തെ സന്തോഷം അടിയങ്ങൾക്കു അറിയേണ്ടതാണല്ലോ ?

ആദിത്യവർമ്മ—നിങ്ങൾ എല്ലാവരുംകൂടി നിങ്ങളുടെ കൂട്ടത്തിൽ ഒരാളായി നമ്മെ എടുത്തിരിക്കുന്നു. നമുക്കു ഈ സമത്വംകൊണ്ടു സന്തോഷമല്ലാതെ യാതൊരു മനോഭാവവും വന്നിട്ടില്ല. നാം നിങ്ങൾക്കു ശ്രേയസ്കരമായ എല്ലാ കൃത്യങ്ങളുംചെയ്വാൻ സന്നദ്ധനാണ്. നിങ്ങളുടെക്ഷേമം നമ്മുടെ യശസ്സും, നിങ്ങളുടെ ഉന്നതി നമ്മുടെ പ്രഭുത്വവുമാണെന്നു നിങ്ങൾ വിശ്വസിക്കണം. ഭാരതഖണ്ഡം മുഴുവനും നമ്മെ ചക്രവർത്തിയായി വാ

ഴിച്ചാൽകൂടി തൃപ്തിവരുന്നതല്ല. എങ്കിലും ശ്രീപത്മനാഭന്റെ സേവകനായിരിക്കുന്നതിൽ നമുക്കു അത്യന്തം സന്തോഷമുണ്ടു. ക്ഷേത്രത്തെയും, ക്ഷേത്രസംബന്ധമായ സമ്പത്തിനേയും കരസ്ഥമാക്കിക്കളയുമെന്നു് നിങ്ങൾക്കു് നമ്മുടെ പേരിലുണ്ടായ അവിശ്വാസം അസ്ഥാനത്താണെന്നു ധരിക്കണം. നമ്മുടെ ഹൃദയത്തിന്റെ മാഹാത്മ്യത്തെ നിങ്ങൾക്കളക്കുവാൻ കഴിഞ്ഞില്ലല്ലൊ എന്നു വെച്ചു് നാം വ്യസനിക്കുന്നു. സ്വദേശത്തിലുള്ള ഒരു സ്ഥാപനത്തിന്റെ ഉന്നതിയെ കാംക്ഷിച്ചുമാത്രം നാം ഈ വേഷംകെട്ടിയതാണു്. ഇത്രമാത്രമെ നമുക്കു പറവാനുള്ളു.

മൂത്തേടം—ഈ വിഷയത്തിൽ ഞങ്ങൾ വല്ല അപരാധവും ചെയ്തിട്ടുണ്ടെങ്കിൽ അതെല്ലാം ക്ഷമിക്കണം എന്നു് ഞങ്ങളുടെ പ്രത്യേകാപേക്ഷയുണ്ടെന്നു ഞങ്ങൾ വിനയപൂർവ്വം അറിയിച്ചുകൊള്ളുന്നു.

വെങ്ങാനൂർ—(ആത്മഗതം) പൂച്ചമാമുനിയുടെ പ്രസംഗംതന്നെ.

രാമനാമഠം—തിരുമേനിയുടെ ഈ മഹത്തായ ബുദ്ധിയിൽ അടിയങ്ങൾക്കെല്ലാം തൃപ്തിയുണ്ടു്. ശ്രീപത്മനാഭനെപ്പോലെതന്നെ തിരുമനസ്സുകൊണ്ടും കല്ലും ശിലയും പോലെ ശാശ്വതമായിരിക്കുന്നതായാൽ അടിയങ്ങൾക്കു ഈ കൃത്യമൊന്നും വേണ്ടിവരുന്നതല്ല. തിരുമനസ്സിലെ അനന്തരവന്മാരും, അടിയങ്ങളുടെ അനന്തരവന്മാരും മേലാൽ ദേവാസുരമായിത്തീരാതിരി

പ്പാൻ വേണ്ടിമാത്രം ഇതെല്ലാം ചെയ്തതാണെന്ന തിരുവുള്ളമുണ്ടായിരിക്കണം. ഈ കാൎയ്യത്തിൽ അടിയങ്ങളുടെ പേരിൽ യാതൊരു പരിഭവവുമുണ്ടാകാതിരിപ്പാൻ വിനയപൂൎവ്വം അപേക്ഷിക്കുന്നു.

കയ്യൂറം—പരിഭവംകൊണ്ടു പറഞ്ഞതല്ല. അവിടുത്തെക്കുറിച്ചു തെററിദ്ധരിക്കരുത് എന്നുമാത്രം പറഞ്ഞതാണ്. അവിടുന്നു സന്തോഷപൂർവ്വം ഈ സ്ഥാനത്തെ സ്വീകരിച്ചതായി നിങ്ങൾ വിചാരിക്കണം.

(മേലെഴുത്തുപിള്ള ഓലയുംകൊണ്ടു പ്രവേശിക്കുന്നു.)

കയ്യൂറം—ഓല എഴുതിതീർന്നോ?

മേ. പി—തീൎന്നു.

കയ്യൂറം—(രാജാവിനെ നോക്കി) തൃക്കൈ വിളയാടണം. (മേലെഴുത്തു പിള്ള ഓലയും നാരായവും രണ്ടുകൈകൊണ്ടും ഭക്തിയോടെ കൊടുക്കുന്നു.)

(ആദിത്യവൎമ്മൻ അതിനെ വാങ്ങി ഓലയുടെ തലക്കൽ പേരെഴുതി "ശ്രീ" എന്ന് ചേൎത്തിടുന്നു.)

കയ്യൂറം—ഇനി നാം ഇതിനെ തൃപ്പടിക്കൽകൊണ്ടുപോയിവെച്ചു സമയം ചെയ്യണം. (എല്ലാവരും ക്ഷേത്രത്തിൽ ദേവന്റെ സന്നിധാനത്തിലേക്കു പോകുന്നു. ആദിത്യവൎമ്മൻ മുമ്പിലും വഴിയെ പണ്ടാരങ്ങളും, വഴിയെ പിള്ളമാരുമായി നടക്കുന്നു.)

(ഭഗവാന്റെ മുമ്പിൽചെന്നുനിന്ന് തൊഴുത് എല്ലാവരുംകൂടി പ്രദക്ഷിണംചെയ്തു ദീപാരാധന കഴിഞ്ഞു

തിന്നശേഷം തീൎത്ഥവും പ്രസാദവും വാങ്ങി ഓല തൃപ്പടിക്കൽവെച്ചു.)

ആദിത്യവൎമ്മ—ആദിത്യവൎമ്മനായ ഞാൻ ഇന്നുമുതൽക്കു് തൃപ്പാപ്പൂർ മൂപ്പിന്നായിരുന്നു് ഈ ഓലയിലെ ചട്ടങ്ങളൊന്നും തെററിക്കാതെ തൃപ്പാദങ്ങളെ സേവിച്ചുകൊള്ളാമെന്നു അനന്യചിന്തകൂടാതെ സത്യം ചെയ്യുന്നു.

മൂത്തേടം—ശ്രീപത്മനാഭൻെറ അനുഗ്രഹം സദാ ഉണ്ടാകട്ടെ.

എടത്തറ—ആദിത്യവൎമ്മരാജാവു സൎവ്വാൽകൎഷേണ വൎത്തിക്കട്ടെ.

എല്ലാവരും—ജയ, ജയ, മഹാരാജ—ജയ, ജയ, മഹാരാജ.

മൂത്തേടം—ഇനി അവിടുന്നു നമ്മുടെ സ്വന്തം രാജാവാണു്. അരിയിട്ടുവാഴ്ച മുതലായതും, തണ്ടേററവും ഉടനെ നല്ല മുഹൂൎത്തം നോക്കി കഴിപ്പാൻശ്രമിക്കണം. ഇപ്പോൾ പിരിയുക.

---

## നാലാം അങ്കം.

### 1-ാം രംഗം.

സ്ഥലം—കൊല്ലം കൊട്ടാരം സമയം—പൂൎവ്വാഹ്നം.

(വീരരവിവൎമ്മരാജാവും, ആദിത്യവൎമ്മയും, ത്രിവിക്രമൻ കയ്മളും, എളമഞ്ചേരിക്കര പണിക്കരും പ്രവേശിക്കുന്നു.)

രാജാവ്:—യുദ്ധത്തിന്റെ കാൎയ്യം തീൎച്ചയായല്ലൊ? ഇനി നാം പടത്തലവരെയും, പടത്തലവന്മാരെയും സംബന്ധിച്ചുള്ള ആലോചനകൾ ചെയ്യുക. വ്യൂഹം ചമക്കേണ്ടവിധം ഞാൻ പറയാം.

കൎമ്മം:—അതിന്നുമുമ്പായി നാം ഭടജനങ്ങൾക്കു വേണ്ടുന്ന ഭക്ഷണസാധനങ്ങളും മററും ഒരുക്കുകയല്ലെ വേണ്ടതു്. അതാണ് ആദ്യത്തെ പ്രവൃത്തി.

രാജാവ്,—ഞാൻ പറയുന്നതു കേൾക്കു. തന്റെ പ്രവൃത്തി ഭടജനങ്ങൾക്കു വേണ്ടുന്ന സംഭാരങ്ങൾ സംഭരിക്കുകയാണ്. കൊല്ലത്തും, തിരുവനന്തപുരത്തും ഇതിന്നു ഈ സാമാനങ്ങളെ എല്ലാവക്കും അയച്ചുകൊടുക്കുക. അതിന്നു വേണ്ടുന്ന ആളുകളെ ശേഖരിക്കുക. അതാണ് താൻ ചെയ്യേണ്ടതു. ഞാൻ ഭേശിംഗനാട്ടു പടയുംകൊണ്ടു കന്ന്യാകുമാരിവഴിക്കു മണലൂരു് ചെന്ന് പടതുടങ്ങും. അനുജൻ വേണാട്ടു പടയുംകൊണ്ടു തോവാളമാൎഗ്ഗമായി തിരുനൽവേലിയിൽ ചെന്നു കൈനില ഉറപ്പിച്ചിരിക്കുക. എളമങ്ങഞ്ചേരി വടക്കൻകൂർ, തെക്കൻകൂർ പടയുംകൊണ്ടു ചെങ്കോട്ടവഴിക്കു തെൻകാശിയിൽ പാളയമടിച്ചു താമസിക്കുക. ഞാൻ മണലൂരുനിന്നു വിക്രമപാണ്ഡ്യനെ ഓടിച്ചു വടക്കോട്ടേക്കയക്കാം. പാണ്ഡ്യൻ തിരുനെൽവേലിയെത്തുമ്പോൾ ഉണ്ണി അയാളുമായിട്ട് ഘോരയുദ്ധം നടത്തുക. അപ്പോഴേക്കും ഞാനും അവിടെ എത്താം. അഥവാ അവിടെനിന്നും തെററുന്നപക്ഷം തെങ്കാശിയിൽവെച്ചു അയാ

ളെ തോല്പിക്കാം. തെങ്കാശിയിൽ വീരപാണ്ഡ്യനും പാണ്ടിപ്പടയും വന്ന് എളമണ്ണമഞ്ചേരിയോട് യോജിക്കും. തെക്കുനിന്നു ഞാനും, അനുജനും അവിടെ ചെന്നുചേരുകയും ചെയ്യാം. ആ കാട്ടുപന്നിയെ അങ്ങിനെ തെളിച്ച് ആട്ടി പിടിക്കണം. ഇങ്ങിനെയാണ് എന്റെ പടത്തുകത്തിന്റെ ഗതി. ഈ വ്യൂഹത്തിൽ പാണ്ഡ്യനെ പിടികിട്ടാതിരിക്കയില്ല.

പണിക്കർ:—തിരുമേനിയുടെ വ്യൂഹം വളരെ കണക്കിലായിട്ടുണ്ട്. ഈ വഴിക്കുതന്നെ പട നടക്കണം. പക്ഷേ അന്യോന്യം വിവരങ്ങൾ അറിയിക്കാൻ കുതിരപ്പടയാളികളെ നിശ്ചയിക്കണം.

ആദിത്യവൎമ്മ—കുതിരക്കാർ ഇരുപത്തുനാഴികയ്ക്കുള്ളതു പാളയമായി നിന്നുകൊള്ളട്ടെ. അപ്പഴപ്പോൾ വിവരം അറിവുകൊടുക്കുകയും വേണം.

കയ്യൻ—എന്റെ ഭാരം കുറെ കവിഞ്ഞതായിരിക്കുന്നു. എല്ലാ ദിക്കിലേക്കും സാമാനങ്ങൾ അയയ്ക്കുന്നത് ഒരുത്തനാലാകുമോ?

രാജാവു:—താൻ എന്തൊരു മന്ത്രിയാണ്? പ്രാപ്തന്മാരായ ആളുകളെ മൂന്നുദിക്കിലും ഏൽപ്പിച്ചാൽപിന്നെ മേൽനോട്ടം മതിയാകുന്നതാണല്ലൊ? ആളും പണവും തന്റെ കൈവശത്തിലില്ലേ? പിന്നെ എന്താ ഭയം.

പണിക്കർ:—കയ്മൾക്കു് സമാധാനകാലങ്ങളിൽ മാത്രമെ ഭരിക്കുവാൻ സാധിക്കയുള്ളു എന്നു തോന്നുന്നു. യുദ്ധത്തിലൊന്നും ആവില്ലെന്നുണ്ടോ?

രാജാവു്:—ഒന്നും അല്ല. തന്റെ കാര്യമാണു് വലിയതെന്നു നമ്മെ ധരിപ്പിക്കുകയാണു്. അയാൾക്കാവാത്ത കാര്യം ഈ ഭൂമിയിലൊന്നുമില്ല.

കയ്മൾ:—(ഒന്നു ചിരിച്ചു.) തിരുമേനിക്കു് അവിടുത്തെ ഭൃത്യന്റെ പേരിൽ അതിരില്ലാത്ത വിശ്വാസമുണ്ടു്. അവിടുത്തെ ഭാഗ്യംകൊണ്ടു് എല്ലാക്കാര്യവും നടക്കട്ടെ. ഈശ്വരോ രക്ഷതു.

പണിക്കർ:—നാം ഇനി പടയാളികളെ കണ്ടു് വിവരം പറയുക.

രാജാവു്:—എല്ലാവരും നല്ല മുഹൂർത്തം നോക്കി പുറപ്പെടേണ്ടതാണു്. കഴിയുന്നതും വേഗത്തിൽ അവനവന്റെ സങ്കേതസ്ഥാനത്തിൽ ചെന്നു ചേരണം.

ആദിത്യവർമ്മ:—കയ്മൾപണിക്കാരെയും, കമ്മാളന്മാരെയും ഒരുക്കീട്ടുണ്ടോ? അവർ അതാതു ദിക്കിൽ ചെന്നു് കൈനില പണിയട്ടെ. അതല്ലെ മുമ്പിൽ വേണ്ടതു്?

കയ്മൾ:—പടയുടെ ഒരുമിച്ചു പണിക്കാരും ചെല്ലുക. പട ചെന്നതിന്റെ ശേഷമെ പണിയാരംഭിക്കാവൂ. അല്ലെങ്കിൽ എല്ലാം അവതാളമാകും.

രാജാവു്:—അതത്രെ പാടുള്ളു. അല്ലെങ്കിൽ ശത്രുക്കറിം അറിയും. എല്ലാവരും ഒരേ ദിവസം അവരവരുടെ സങ്കേതസ്ഥാനങ്ങളിൽ ചെല്ലണം.

പണിക്കര്—എന്നാൽ നാം പിരിയുക. ഇന്നു് ധനു 5-ാംനു-യാണ്. മകരം 5-ാംനു-ക്കുള്ളിൽ സകല യുദ്ധവും അവസാനിപ്പിച്ചു് വിക്രമപാണ്ഡ്യനെ കെട്ടിക്കൊണ്ടു വരണം.

ആദിത്യവൎമ്മ—നമ്മുടെ വ്യൂഹം ഫലിച്ചാൽ ഒരു മാസംതന്നെ വേണ്ട. ഈ വ്യൂഹപ്രകാരം തഞ്ചത്തിലായാൽ ഒരാഴ്ചകൊണ്ടെല്ലാം കലാശിക്കും.

കണ്ണൻ—വ്യൂഹം കണക്കിലായിട്ടുണ്ടു്. വേഗത്തിൽ യുദ്ധം അവസാനിക്കും. ഈ മാൎഗ്ഗത്തിൽക്കൂടിയല്ലാതെ വിക്രമപാണ്ഡ്യന്നു് മധുരയ്ക്കു പോകുവാൻ മററു മാൎഗ്ഗങ്ങളില്ല. മററു ദിക്കുകളിലെല്ലാം പാണ്ടിപ്പടയുണ്ടെന്നുവെച്ചു് വിക്രമൻ ആ വഴിക്കു പോകുന്നതല്ല.

പണിക്കര്—തിരുമേനിയുടെ ബുദ്ധിയെക്കുറിച്ചു് അത്ഭുതപ്പെട്ടിട്ടു് കാൎയ്യമൊന്നുമില്ല. അതിൻപ്രകാരം മുറയ്ക്കെല്ലാം നടത്തണം. ഇനി വേഗം പിരിഞ്ഞു് അവനവന്റെ കാൎയ്യം നോക്കുക (എല്ലാവരും പോകുന്നു)

---

### രണ്ടാം രംഗം.

നാലാം—മണലൂർ രാജധാനി. സമയം പൂൎവ്വാഹ്നം.

(വിക്രമപാണ്ഡ്യനും, വെങ്ങാനൂർപ്പിള്ളയും, സേനാപതി വീരപ്പനായ്ക്കനും പ്രവേശിക്കുന്നു)

വിക്രമപാണ്ഡ്യൻ—പിള്ള! നിങ്ങളെല്ലാവരും എന്നെ ചതിക്കുമെന്നു ഞാൻ വിചാരിച്ചിരുന്നില്ല. എട്ടുവീടന്മാർ മഹാപാതകമാണു് ചെയ്തതു്.

വെങ്ങാനൂര—ഞാൻ ഈ ചതിയൊന്നും അറിഞ്ഞിട്ടില്ല. എങ്കിലും ഈ പ്രവൃത്തിക്കു വിരോധമായിരുന്നു. എല്ലാററിനും ഞാൻ വിരോധം പറഞ്ഞു. മാമ്പിള്ളി പണ്ടാരത്തിൽനിന്നു പണ്ടാരങ്ങളെയും, മാമലയത്തു കണ്ടംപിള്ളമാരേയും വശത്താക്കി. ഞാൻ ഒരുത്തനെന്തുചെയ്യും.

വിക്രമപാണ്ഡ്യൻ—മൂത്തേടത്തു പണ്ടാരത്തിൽനിന്നും ഇതിന്നൊരുങ്ങിയില്ല കഷ്ടം.

വെങ്ങ—അവിടുന്നു് ഈ യുദ്ധത്തിന്റെ കഥയൊന്നും അറിഞ്ഞില്ല. മാമ്പള്ളി പറഞ്ഞതിനെ വിശ്വസിച്ചു എന്നെയുള്ളൂ. അവിടേക്കും ചതിപററി.

വിക്രമപാണ്ഡ്യൻ—കഴിഞ്ഞതൊക്കെപ്പോട്ടെ; ഇനി വേണ്ടതാലോചിക്കാം. (വീരപ്പനായ്ക്കരോടു) എന്താ ശത്രുപക്ഷത്തിന്റെ സ്ഥിതി. രാജപ്പാളയംതന്നെയല്ലെ അവരുടെ സങ്കേതസ്ഥാനം. സൈന്യങ്ങൾ നില്ക്കുന്നതു് അവിടെത്തന്നെയല്ലെ?

വീരപ്പനായ്ക്കർ—ശീവള്ളി പുത്തൂർവരെ അവരുടെ സൈന്യം വരുന്നതാണു്. നമുക്കു തെങ്കാശിവഴിക്കു മധുരക്കു് പോകുന്നതാണു നല്ലതു്.

വിക്രമപാണ്ഡ്യൻ—നമ്മുടെ ഒരു മഹാസൈന്യം ചൊക്കനാഥന്റെകീഴിൽ ശീവള്ളിപുത്തൂരുചെന്നു് പാ

ളയമിടട്ടെ. വെങ്ങാന്തരപിള്ളയും ആയിരം സൈന്യങ്ങളും മണലൂർ കാക്കട്ടെ. നമുക്ക തെങ്കാശിയിൽ പാളയം സ്ഥാപിക്കാം.

വീരപ്പനായ്ക്കർ മലനാട്ടിൽനിന്നുവരുന്നസൈന്യം അവിടെ വരുന്നതാണല്ലൊ? അവരെതടുക്കേണ്ടതല്ലെ? അതിനെന്താ വിദ്യ?

വിക്രമപാണ്ഡ്യൻ:-തോവാളയ്ക്കും, ചെങ്കോട്ടയ്ക്കും ഒരേ സൈന്യങ്ങളെ അയയ്ക്കാം. എന്നാൽ മലനാട്ടുപ്പട ഇങ്ങോട്ട് കടക്കില്ല.

വീരപ്പനായ്ക്കർ—അത്ര ലഘുവാണെന്നു തോന്നില്ല. മുൻകരുതൽ നല്ലവണ്ണം വേണ്ടതാകുന്നു.

വിക്രമപാണ്ഡ്യൻ—നാം വലിയ സൈന്യങ്ങളുമായി സമീപത്തുതന്നെയുണ്ടല്ലൊ? വേണമെങ്കിൽ ഓടിച്ചെല്ലാം. മലനാട്ടസൈന്യം കടവുകടക്കരുത്. കടവു കടന്നാൽ വിജയം ഉണ്ടാകില്ല.

വെങ്ങാന്തര്—അവർ മുൻകൂട്ടി കടന്നുനില്ക്കുന്നുണ്ടെങ്കിലൊ? നമ്മുടെ സൈന്യങ്ങൾ എത്തുന്നതിനുമുമ്പായി അവരുടെസൈന്യം എത്തിട്ടുണ്ടെങ്കിലൊ? നാം എന്തചെയ്യും.

വിക്രമപാണ്ഡ്യൻ—അപ്പോൾ യുദ്ധംചെയ്തു തോൽപ്പിക്കതന്നെ നിവൃത്തിയുള്ളു.

വീരപ്പനായ്ക്കർ—അത് ദൈവിലത്തെ കയ്യല്ലെ. മുൻകരുതലല്ല. നാം താമസിക്കാതെ സൈന്യങ്ങളെ അ

യയ്ക്കുക. തോവാളയ്ക്കും, ചെങ്കോട്ടയ്ക്കും, കന്യാകുമാരിക്കും അയയ്ക്കേണമെന്നാണ് എനിക്കു തോന്നുന്നതു്.

വെങ്ങാനൂർ—കന്യാകുമാരിക്കയച്ചിട്ടു് പ്രയോജനമില്ല. ആ വഴിയ്ക്കു അവർ വരുമെന്നു് തോന്നുന്നില്ല. വന്നാൽതന്നെ തടുക്കുവാൻ സാധിക്കുന്നതുമല്ല. വലിയ സൈന്യത്തെ അയയ്ക്കേണ്ടതായിരിക്കും.

വിക്രമപാണ്ഡ്യൻ—എന്നാൽ വീരപ്പൻ ചെന്നു് ചോക്കനാഥനെ ശിവഗിരിപുത്തൂരുക്കും, മററു സൈന്യങ്ങളെ കടവുകളിലേക്കും അയയ്ക്കുക. ഇനി താമസിക്കാതെ പോണം. നാളെത്തന്നെ പുറപ്പെടണം.

(വീരപ്പനായ്ക്കർ പോയി)

വെങ്ങാനൂർ:--എനിക്കു് ആയിരം സൈന്യംമതിയാകുന്നതല്ല. കുറെ അധികം സൈന്യം മണലൂരിനെ കാത്തുരക്ഷിപ്പാൻ വേണ്ടതായിരിക്കും. സ്ത്രീകളും, സാത്തുപത്രീയായ ദ്രവ്യങ്ങളും ഖജനാവും ഈ കൊട്ടാരത്തിലല്ലെ?

വിക്രമപാണ്ഡ്യൻ—സ്ത്രീകളെ രക്ഷിപ്പാൻ മാത്രമാണ് നിങ്ങൾ ഇവിടെ ഇരിക്കേണ്ടതു്. പിന്നെ ഒന്നും വേണ്ട.

വെങ്ങാനൂർ—ഈ യുദ്ധത്തിൽ കുമാരിയെ പ്രത്യേകം സൂക്ഷിക്കേണ്ടതാണല്ലൊ? ആ കുട്ടിയും ഈ യുദ്ധത്തിന്നൊരു കാരണമല്ലെ?

വിക്രമപാണ്ഡ്യൻ—കുട്ടിയെ അവർ പിടിച്ചുകൊണ്ടുപോയാൽ അവർ എന്തുചെയ്യും. വിവാഹം കഴിക്കു

മായിരിക്കും. അത്രതന്നെ വൈഷമ്യമുള്ളു: അതിനാൽ അധികം സൈന്യം വേണമെന്നില്ല.

വെങ്ങാന്തൂർ എന്നാൽ പിന്നെ ഇതൊന്നും വേണ്ടി യിരുന്നില്ല. "യദ്ഭവിഷ്യ"നായിട്ടിരിക്കാമായിരുന്നു.

വിക്രമപാണ്ഡ്യൻ—പറയുന്നതു ധരിക്ക. നാം തോൽക്കുകയാണെങ്കിൽ മാത്രമെ ഈ വൈഷമ്യങ്ങളെക്കുറിച്ച് ചിന്തിക്കേണ്ടതുള്ളു. ഞാൻ ഒരിക്കലും തോൽക്കയില്ല. ഞാൻ മരിച്ചാൽ പിന്നെ ശത്രുക്കൾ സർവ്വവും അടക്കികൊള്ളട്ടെ—എന്നാണ് പറയുന്നത്. നാം നിശ്ചയപ്രകാരമെല്ലാം നടക്കുക. ജയം വരും.

(രണ്ടാളും പോയി)

രണ്ടാംരംഗം കഴിഞ്ഞു.

---

## 3-ാം രംഗം.

സ്ഥലം—തിരുനെൽവേലി പാളയത്തിൽ-കൈനില.

(ആദിത്യവർമ്മ കടയിള്ളിക്കുറപ്പും പ്രവേശിക്കുന്നു.)

ആ. വ:—വ്യൂഹത്തിന്റെ സ്വഭാവം ഒന്നു കേൾക്കട്ടെ,

കുറുപ്പ്:—രാമനാമഠവും പരിവാരങ്ങളും നഗരത്തിന്റെ തെക്കെ അതിരിനെ കാക്കുന്നുണ്ട്. അകത്തുക്കും, പുറത്തുക്കും യാതൊരുവനേയും പോകുവാൻ അനുവദിക്കാതെ രാവും പകലും ഒരുപോലെ കാക്കുന്നു. കഴക്കൂട്ടത്തുപിള്ള കിഴക്കുഭാഗവും, പടിഞ്ഞാറുഭാഗം കൊ

ളത്തുപ്പിള്ളയും കാത്തുവരുന്നു. സൈന്യങ്ങൾ അകത്തും, പുറത്തും ചുററിക്കൊണ്ടിരിക്കുന്നുണ്ട്.

ആ. വ:—ഓട്ടന്മാർ ആരെങ്കിലും വന്നിട്ടുണ്ടോ. തെക്കുനിന്നും വടക്കുനിന്നും ഒരു വൎത്തമാനവുമില്ല. എന്താ കുറുപ്പ് ഒന്നന്വേഷിക്കണം. അവരെ അതിരിൽ തടഞ്ഞുനിൎത്തുകത്.

കുറുപ്പ്:—ഇല്ല. അവർ തിരുവനന്തപുരത്തുകൂടിയും, കൊല്ലത്തുകൂടിയുമാണ് വരുന്നത്. വേണാട്ടുവഴിക്ക് വരുന്നതാണ് അവൎക്കു രക്ഷ. കുതിരക്കാരല്ലെ വേഗത്തിൽ എത്തും. പരിഭ്രമിക്കേണ്ട.

(ഒരു ഭടൻ പ്രവേശിക്കുന്നു.)

ഭടൻ:—തെങ്കാശിയിൽനിന്ന് ഒരു ദൂതൻ വന്നിട്ടുണ്ട്. കുതിരയിലാണ് വന്നിട്ടുള്ളത്.

ആ. വ:—വരുവാൻ പറ (ഭടൻ പോയി)

(ദൂതൻ പ്രവേശിക്കുന്നു.)

ആ. വ: —(ദൂതനെനോക്കി) എന്താ വൎത്തമാനം.

ദൂതൻ:—തെങ്കാശിയിൽ സകല ഒരുക്കങ്ങളും ആയിട്ടുണ്ട് പണിക്കരച്ഛനും, പടയും സന്നദ്ധന്മാരായിരിക്കുന്നുണ്ട്. ഇന്നലെ വീരപാണ്ഡ്യമഹാരാജാവും പടയും വന്നുചേൎന്നിട്ടുണ്ട്. അവർ കിഴക്കുപുറത്തും പണിക്കര തെക്കുപുറത്തും പാളയം അടിച്ചിട്ടുണ്ട്. തെങ്കാശിയിൽകൂടി യാതൊരു ശത്രുസൈന്യവും കടന്നുപോകുമെന്നാലോചിക്കേണ്ട. രണ്ടുഭാഗത്തുംകൂടി അമ്പതിനായിരം സൈന്യം തെയ്യാറുണ്ട്.

ആ. വ:—എഴുത്തുണ്ടോ? കൊണ്ടുവാ.

ദൂതൻ:—ഓല എടുത്തു കൊടുക്കുന്നു.

ആ. വ:—(വായിച്ചുനോക്കീട്ട്) കുറുപ്പേ ഇതിന്നു മറുപടി എഴുതി അയക്കുക. ഞങ്ങളുടെ നില ഒന്നും അറിയാറായിട്ടില്ല. എന്നെഴുതുക. ഇവൻ വേഗം പോകട്ടെ.

(കുറുപ്പ് ഓല എഴുതികൊടുത്തു. ഭടൻ അതുംവാങ്ങി പോയി.)

ആ. വ: തെക്കൻ വൎത്തമാനമൊന്നും കേട്ടിട്ടില്ലല്ലോ? എന്താ ഇത്ര താമസം.

കുറുപ്പ്:—കുതിര ഒന്നു വരുന്ന ശബ്ദം കേൾക്കുന്നുണ്ട്. അതാ ആരോ വരുന്നുണ്ട്.

(ഒരു ഭടൻ ബദ്ധപ്പെട്ടു പ്രവേശിക്കുന്നു.)

ഭടൻ:—മണലൂരവെച്ച് ഒരു വലിയ യുദ്ധം നടന്നു. വെങ്ങാന്തുരപിള്ളയാണ് എതിൎത്തുനിന്നിരുന്നത്. യുദ്ധത്തിന്റെ മദ്ധ്യത്തിൽ ഇങ്ങോട്ടുകൂ പുറപ്പെട്ടുവന്ന വിക്രമപാണ്ഡ്യൻ അങ്ങോട്ടുകൂതന്നെ മടങ്ങി പിൻഭാഗത്തും യുദ്ധം തുടങ്ങി. തമ്പുരാൻ തിരുമനസ്സുകൊണ്ടു വിക്രമനെ നേരിട്ടെതിൎത്തു. വിക്രമൻ തോററ് ഇങ്ങോട്ടേക്ക് രക്ഷക്കുവേണ്ടി ഓടിവന്നിട്ടുണ്ട്. വിക്രമപാണ്ഡ്യൻ ആളയച്ചു സൈന്യങ്ങളോടു യോജിച്ച് ഇങ്ങോട്ടുകൂ വരുന്നുണ്ട്. ഈ വഴിക്ക് മധുരക്ക് പോകാമെന്നാണ് പറയുന്നത്.

ആ. വ:—മണലൂരിലെ കഥയെന്തായി?

ഭടൻ:—വെങ്ങാനൂരപിള്ളയേയും, റാണിയേയും കണ്ടുകിട്ടീട്ടില്ല. രാജകുമാരിയേയും മററു സ്ത്രീകളേയും കോവിലകത്തിന്നുള്ളിൽവെച്ചു കണ്ടുകിട്ടുകയും, അവരെ തടവുകാരാക്കി കൊല്ലത്തിലേക്കു കൊണ്ടുവരികയും ചെയ്തിട്ടുണ്ടു്.

ആദിത്യവൎമ്മ:—റാണിയും, പിള്ളയും എവിടെയാണ്?

ഭടൻ:—റാണിക്കു് കാളിയുടെ ആവേശമുണ്ടായി യുദ്ധത്തിന്നിറങ്ങി എന്നാണ് വൎത്തമാനം. പിള്ളയും, റാണിയും ധീരതയോടെ പൊരുതുന്നിന്നു. സ്ത്രീയിനെ വേർതിരിച്ചറിവാൻ ആൎക്കും കഴിഞ്ഞില്ല. അവർ രണ്ടാളും ഇരുട്ടുകടിക്കപ്പോയി. ആ വഴിക്കു് രാജപാളയത്തിൽചെന്നു സൈന്യവുംകൊണ്ടു മണലൂൎക്കു ഒരു സമയം വരുമായിരിക്കും.

ആദിത്യവൎമ്മ:—ജ്യേഷ്ഠൻ മണലൂരു് വിട്ടുവോ?

ഭടൻ:—"മണലൂരു്കൊണ്ടു നമുക്കു കാൎയ്യമൊന്നുമില്ല. വിക്രമനെ ആട്ടിപിടിക്കണം." എന്നാണ് അവിടുന്നു പറഞ്ഞതു.

കറപ്പ്:—തിരുമേനിയുടെ കാൎയ്യം കയ്യിലായി. മണലൂരു് മണലാരണ്യമായികൊള്ളട്ടെ. അവിടെക്കെന്താ.

ഭടൻ:—മണലൂരിനെ രക്ഷിക്കാൻ ആളെ വെച്ചു് ഇങ്ങോട്ടുക്കു വരും.

(അണിയറയിൽ)

പടവന്നെത്തിപ്പോയി:—എല്ലാവരും ആയുധമെടുക്കുവിൻ. തെക്കുനിന്നു ഒരു വലിയ സൈന്യം അതാ വരുന്നു. പുറപ്പെടുവിൻ! പുറപ്പെടുവിൻ!

ആദിത്യവൎമ്മ:—കുറുപ്പു പടയെത്തിപ്പോയി നമുക്കും പുറപ്പെടുക. വിക്രമപാണ്ഡ്യനെ നാംതന്നെ പിടിക്കണം. എന്നാലെ മാനമായി വരൂ.

കുറുപ്പ്:—എന്നാൽ വേഗം പുറപ്പെടുക. ഇനി താമസം വേണ്ട.

(യുദ്ധവേഷം ധരിച്ച് വാളും പരിചയും എടുത്ത് രണ്ടുപേരും പുറപ്പെടുന്നു. ഭടനോടുകൂടി രണ്ടാളും പോകുന്നു.)

3-ാം രംഗം കഴിഞ്ഞു.

4-ാം രംഗം.

സ്ഥലം തെങ്ങാശി കൈനില-സമയം പ്രഭാതം.

(ഒരു ഭടൻ കതിരപ്പുറത്തു പ്രവേശിക്കുന്നു.)

ഭടൻ:—കൈനിലയുടെ ഉള്ളിൽ ആരാണ്. പുറത്തേക്ക് വരണം. വേഗം വരണം. കാൎയ്യം കഷ്ടമാണ്.

(വടക്കൻകൂർ മണികണ്ഠരാജാവും, ഇളമങ്ങലച്ചേരി പണിക്കരും ഓരോ ഭാഗത്തുകൂടി പ്രവേശിക്കുന്നു.)

മണികണ്ഠൻ—എന്താ വൎത്തമാനം, എന്താ വൎത്തമാനം?

പണിക്കര:—പട എവിടെയാണിപ്പോൾ.

ഭടൻ:—ഇന്നലെ പകൽ മുഴുവനും ഘോരമായ യുദ്ധം തിരുനെൽവേലിയിൽവെച്ചു നടന്നു. രണ്ടു ഭാഗത്തേക്കും വളരെ നഷ്ടം സംഭവിച്ചു. അനേകം ഭടന്മാർ മരിച്ചു. എട്ടുപിട്ടുപിള്ളമാരിൽ രാമനാമഠവും, കഴക്കൂട്ടത്തു പിള്ളയുംമരിച്ചു, അവരുടെ പക്ഷത്തിലും സാരമായ നഷ്ടം സംഭവിച്ചിട്ടുണ്ട്. സന്ധ്യയായപ്പോൾ യുദ്ധംനിർത്തി എല്ലാവരും കൈനില ചെന്നുചേർന്നു. അ അർദ്ധരാത്രിയിൽ വിക്രമപാണ്ഡ്യനും പതിനായിരം സൈന്യവുംകൂടി ആരും അറിയാതെ നഗരത്തിന്റെ കിഴക്കെ അതിരിൽകൂടി വടക്കോട്ടുകടന്നു. അവർ കടന്ന ഉടനെ ഞങ്ങൾ അറിഞ്ഞു.

പണിക്കർ:—അതിന്നുശേഷം

ഭടൻ:—അപ്പോൾ തമ്പുരാൻകല്പിച്ചതു് ശേഷമുള്ളസൈന്യങ്ങളെതടയുവാൻ മാത്രമാണ്. അതിന്നു കാരണവും പറയാതിരുന്നില്ല. വിക്രമപാണ്ഡ്യൻ തെങ്കാശിയിൽ സൈന്യമുള്ള വിവരം അറിഞ്ഞിട്ടില്ല. അയാൾ അവിടെപ്പോയി യുദ്ധം നടത്തിയാൽ തോററമ്പും; തെങ്കാശിക്കു് വേഗം ഓട്ടക്കാരെ അയച്ചു വിവരം അറിയിക്കട്ടെ എന്നാണ് കല്പിച്ചതു്. ഞങ്ങൾ പത്തുപേർ ഒരുമിച്ചു പുറപ്പെട്ടു. നാലുപേർ മാത്രമെ ഇവിടെ എത്തീട്ടുള്ളു. മററുള്ളവർ വഴിക്കു ക്ഷീണിച്ചുനില്ക്കുന്നു. ഇനി വേഗം യുദ്ധത്തിന്നൊരുങ്ങണം.

മണികണ്ഠൻ:—വേഗം ഭക്ഷണം കഴിച്ചു് കച്ചകെട്ടി ആയുധപാണികളായി യുദ്ധത്തിന്നൊരുങ്ങുവാൻ കല്പനകൊടുക്കുക.

(പണിക്കരും, ഭടനും പോയി)

മണികണ്ഠൻ:—ആദിത്യവർമ്മൻ ആരേയും ഇങ്ങോട്ടു വിടില്ല എന്നു വിചാരിച്ചു. ഇവിടെയുള്ള സൈന്യങ്ങൾക്ക് യുദ്ധംചെയ്യാൻ യോഗമില്ലെന്നാണ് ഞാൻ വിചാരിച്ചത്. വിക്രമപാണ്ഡ്യൻ പതിനായിരം സൈന്യവുംകൊണ്ടു ഇവിടെ വന്ന് എന്തുചെയ്യാനാണ് പോകുന്നതു്. ഈ പുലിയെ പിടിച്ചു കെട്ടുവാനുള്ള യോഗം എനിക്കാണെന്നാണ് തോന്നുന്നതു്. ആ കീർത്തി എനിക്കു ലഭിക്കുമോ എന്നറിയുന്നില്ല. ഏതായാലും ആദിത്യവർമ്മന്റെ പിടിയിൽനിന്നു വിട്ടപ്പോഴെ വിക്രമപാണ്ഡ്യനെ പിടിച്ചുകെട്ടുവാനുള്ള അവകാശം എനിക്കായി.

(ഒരു ഭടൻ പ്രവേശിക്കുന്നു)

ഭടൻ—കാവൽക്കാർ വന്നു പറയുന്നു വിക്രമപാണ്ഡ്യനും പടയും പത്തുനാഴിക ദൂരെ എത്തിയിരിക്കുന്നു എന്നും, അവിടെവെച്ചു വെപ്പും ഊണും തുടങ്ങിയിരിക്കുന്നു എന്നും നമ്മുടെ സൈന്യങ്ങളെല്ലാം ഒരുങ്ങി എന്നു പണിക്കരച്ചൻ ഇവിടെ ഉണർത്തിക്കാൻ പറഞ്ഞിരിക്കുന്നു.

മണികണ്ഠൻ—എന്നാൽ ഞാനും വരാം. പോകാം.

(രണ്ടുപേരും പോയി)

4-ാംരംഗം കഴിഞ്ഞു.

## 5-ാം രംഗം.

സ്ഥലം — മധുര രാജധാനി. സമയം. പൂർവ്വാഹ്നം

(വൃദ്ധനായ സുന്ദരപാണ്ഡ്യനും, കണ്ണപ്പപ്പുലവരും പ്രവേശിക്കുന്നു)

സുന്ദരപാണ്ഡ്യൻ—പൊലവരെ! ഇന്നലത്തെ യുദ്ധവർത്തമാനം ഒന്നും അറിഞ്ഞില്ല. തെങ്കാശിയിൽനിന്നു ദൂതന്മാരാരും വന്നിട്ടില്ല. വിക്രമനെ മഹാപാപികൾ കൊല്ലാതെ പിടിച്ചാൽ നന്നായിരുന്നു. ഇത്ര ആണത്വമുള്ള ഒരു കുട്ടിയെ കാണുന്നതല്ല. അവനെ കൊന്നാൽ ഞാനും ഉടനെ മരിക്കും.

പൊലവർ—ഇത്ര സങ്കടമുള്ള കാര്യമായിരുന്നുവെങ്കിൽ യുദ്ധത്തിന്നു സമ്മതം കൊടുക്കേണ്ടിയിരുന്നില്ല.

സുന്ദരപാണ്ഡ്യൻ—(കണ്ണിൽ വെള്ളം നിറച്ച്) ഞാൻ ഇതൊന്നും വിചാരിച്ചിരുന്നില്ല. മൂത്തമകൻ സങ്കടം പറഞ്ഞപ്പോൾ അങ്ങിനെയാവാം എന്നു സമ്മതിച്ചു. വീരൻ അഫലവൃക്ഷമാണ്. വിക്രമന്റെ ഗുണങ്ങളെ ആലോചിച്ച് എന്റെ മനമെരിയുന്നു. അവൻ മരിച്ചാൽ ഞാൻ ജീവിച്ചിരിക്കില്ല. നയജ്ഞനായ രവിവർമ്മ അവനെ പിടിച്ചുതരാമെന്നേറ്റിട്ടുണ്ട്.

പൊലവർ:—രണ്ടുദിവസം മുമ്പുതന്നെ വിക്രമപാണ്ഡ്യൻ തെങ്കാശിയിൽനിന്നു പിൻമാറിയിരിക്കുന്നു. അദ്ദേഹത്തിന്നു തെങ്കാശിപ്പടയോടു എതൃക്കുവാനാവി

ല്ലന്നുകണ്ടു തെക്കോട്ടക്ക് യാത്രപുറപ്പെട്ടിട്ടുണ്ടെന്നാണ് കേട്ടത്.

സുന്ദരപാണ്ഡ്യൻ—രാജപ്പാളയത്തിൽനിന്നു ഒരു സൈന്യം വിക്രമനെ സഹായിപ്പാൻ തിരുനെൽവേലിക്കു പോയിട്ടുണ്ടെന്നല്ലെ പറഞ്ഞത്. ആ സൈന്യം അവിടെ എത്തിയൊ?

പൊലവൻ—ഇന്നലെവരെ എത്തീട്ടുണ്ടെന്നു തോന്നുന്നില്ല.

(ഒരു ദൂതൻ പ്രവേശിക്കുന്നു)

സുന്ദരപാണ്ഡ്യൻ—ആരാ അത്? വീരഭദ്രനൊ? എന്താ വർത്തമാനം?

ദൂതൻ—തെങ്കാശിയിൽനിന്നു വിക്രമപാണ്ഡ്യരാജാവു പിൻമാറി തെക്കോട്ട് വന്നു. രാജപാളയത്തിൽനിന്ന് ഒരു സൈന്യം അദ്ദേഹത്തോടുകൂടി ചെന്ന് തിരുനെൽവേലിക്കും, തെങ്കാശിക്കും മദ്ധ്യത്തിൽ ഒരു ഗ്രാമത്തിൽ പാളയമുറപ്പിച്ചു ഇരുന്നു. മണികണ്ഠരാജാവും, പണിക്കരും തെക്കോട്ടേക്ക് ഇവരെ എതിർക്കാൻ പുറപ്പെട്ടിട്ടുണ്ടു. തെക്കുനിന്നു വീരരവിവർമ്മയും വലിയൊരു സൈന്യവും വടക്കോട്ടേക്കും പുറപ്പെട്ടിരിക്കുന്നു. ഇവരെല്ലാംകൂടി ഒന്നിച്ചുചേരുമ്പോൾ ഘോരമായ യുദ്ധം നടക്കുന്നതാണ്. ഇതാണ് മിനിഞ്ഞാന്നത്തെ വർത്തമാനം. ഇന്നലെ എന്തു നടന്നു എന്നറിയിപ്പാൻ കുതിരക്കാരെ എല്പിച്ചിട്ടുണ്ട്. അവർ ഇപ്പോൾ എത്തും.

സുന്ദരപാണ്ഡ്യൻ—കുമാരന്റെ ജീവനാശം വരു ത്താരുതെന്നു ഞാൻ രവിവർമ്മനോടു പ്രത്യേകം പറ ഞ്ഞേല്പിച്ചിട്ടുണ്ടു. അവന്നൊന്നും വരാതിരിപ്പാൻ ഞാ ൻ ദേവിമീനാക്ഷിയോടു പ്രാർത്ഥിക്കുന്നതുമുണ്ടു.

പൊലവർ—വിക്രമകുമാരനെ ജീവനോടുകൂടി പിടിക്കുവാൻ ഇന്നു ജീവിച്ചിരിക്കുന്ന പുരുഷന്മാർക്കാ ർക്കും സാധിക്കുമെന്നു തോന്നുന്നില്ല.

സുന്ദരപാണ്ഡ്യൻ—എന്റെ മനസ്സിൽ അവന്നു മൃത്യു സംഭവിക്കുമെന്നു തോന്നുന്നില്ല. ഏതായാലും പട വാർത്ത അറിയാതെ ഞാൻ വളരെ മനോവ്യഥയോടുകൂ ടിയിരിക്കുന്നു.

(അണിയറയിൽ കോലാഹലം)

സുന്ദരപാണ്ഡ്യൻ—എന്താ ബഹളം കേൾക്കു ന്നതു.

പൊലവർ—(ഭടനോടു) എന്താ നോക്കു. എ ന്താ നോക്കു.

(മൂന്നു നാലു ഭടന്മാർ ഓടിക്കൊണ്ടു പ്രവേശിക്കു ന്നു.)

ഭടന്മാർ:—(രാജാവിനെ കണ്ടു തൊഴുതുംകൊണ്ടു) വിക്രമരാജകുമാരനെ പിടിച്ചുകൊണ്ടുവരുന്നു. യുദ്ധം അവസാനിച്ചു.

സുന്ദരപാണ്ഡ്യൻ:—കുമാരന്നു ദേഹോപദ്രവങ്ങ ളൊന്നും പറ്റീട്ടില്ലല്ലൊ?

ഭടന്മാർ:—ഒരു മുറിവു പറ്റീട്ടുണ്ടു.

പൊലവർ:—യുദ്ധവൎത്തമാനം കേൾക്കട്ടെ.

ഒരു ഭടൻ:—വിക്രമപാണ്ഡ്യൻ തിരുനെൽവേലിക്കും, തെങ്കാശിക്കും നടുമദ്ധ്യത്തിലുള്ള "കാട്ടരിൽ" പാളയമുറപ്പിച്ചു; രാജപാളയത്തിൽനിന്ന് ഒരു വലിയ സൈന്യം കാട്ടുവഴിക്ക്വന്ന് അവരോടു യോജിച്ചു. വടക്കുനിന്നു മലനാട്ടുപ്പട തെക്കോട്ടും, രവിവൎമ്മരാജാവും പടയും തെക്കുനിന്നു വടക്കോട്ടും വന്ന് വിക്രമരാജാവിന്റെ സൈന്യത്തെ വളഞ്ഞു. ഘോരമായ യുദ്ധം ഉണ്ടായി. വിക്രമന്റെ സൈന്യം സാമാന്യം മുഴുവനും നശിച്ചു. വിക്രമൻ ഒടുവിൽ നിരാശയോടുകൂടി രവിവൎമ്മനോടു ദ്വന്ദയുദ്ധത്തിനൊരുങ്ങി. അതിൽ രവിവൎമ്മൻ പറഞ്ഞാണ് ഓതിരത്തിൽ ഒരു വെട്ടു വെട്ടി" വിക്രമരാജാവതിനെ തടുത്തുവെങ്കിലും പരിചയിലും, ദേഹത്തിലും വെട്ടുകൊണ്ടു*, തിരുമേനി നിലത്തുവീണു. അതോടുകൂടിപ്പടയും നിന്നു. പക്ഷെ മുറി സാരമില്ല. ഉടനെ വിക്രമരാജാവു തിരുമേനിയെ ഒരു മേനാവിലാക്കി ഇങ്ങോട്ടക്ക് കൊണ്ടുവരുവാൻ കല്പിച്ചു.

സുന്ദരപാണ്ഡ്യൻ:—(വ്യസനത്തോടുകൂടി) എടാ: എന്റെ "ആനച്ചിങ്കം" മരിക്കുമൊ?

ഭടൻ:—ഒരിക്കലും മരിക്കില്ല.

സുന്ദരപാണ്ഡ്യ:—കുമാരനെ മൺകോട്ടയിൽകൊണ്ടുപോയി പാർപ്പിക്കട്ടെ. സമാധാനമായതിന്റെ ശേഷമെ ഞാൻ അവനെ കാണുന്നുള്ളു. അവൻ മരിച്ചാൽ ഞാനും പ്രാണനെ വിടും. മൺകോട്ടക്ക് കൊ

ങ്ങപോയി അവനെ വേണ്ടപോലെ ഉപചരിക്കട്ടെ. വീരകമാരൻ അവിടെ പോകേണ്ടതില്ല. കേരളീയരെ കാവൽവെക്കട്ടെ.

ഭടൻ:—കല്പനപോലെ ചെയ്യാം.

സുന്ദരപാണ്ഡ്യ:—രവിവർമ്മ എപ്പോഠം വരും.

ഭടൻ:—രാജപ്പാളയത്തിലേക്ക അയച്ച സൈന്യങ്ങളുടെ വിവരം അറിഞ്ഞതിന്നശേഷം കമാരിയേയും കൊണ്ട ഇങ്ങോട്ടക്ക വരും.

വേറൊരു ഭടൻ:—(പ്രവേശിച്ച) രാജാപ്പാളയത്തിൽനിന്നും സൈന്യങ്ങഠം വന്നിട്ടുണ്ട. അവിടെയും യുദ്ധം അവസാനിച്ചു. വെങ്ങാനൂര് പിള്ളയും, വിക്രമരാജാവിന്റെ റാണിയും യുദ്ധത്തിൽ മരിച്ചുപോയിരിക്കുന്നു.

സുന്ദരപാണ്ഡ്യൻ:—അയ്യോ! ആ പെൺകുട്ടി മരിച്ചുപോയി! കഷ്ടം. യുദ്ധം ചെയ്തിട്ടാണൊ മരിച്ചതു. വല്ലാത്ത വീരസ്ത്രീതന്നെ. മരിച്ചുപോയല്ലൊ! കഷ്ടം! കഷ്ടം!

പൊലവർ:—ആ രാജ്ഞി ഒരു സിംഹിതന്നെ. വല്ലാത്ത സ്ത്രീ: ഭദ്രകാളിയാണൊ?

സുന്ദരപാണ്ഡ്യൻ:—(വ്യസനഭാവത്തോടുകൂടി) ഈ വർത്തമാനങ്ങഠം കേഠംപ്പാൻ ഞാൻ ജീവിച്ചിരുന്നുവല്ലൊ; കഷ്ടം എനിക്ക വല്ലാത്തൊരു ക്ഷീണം ബാധിച്ചിരിക്കുന്നു. ഞാൻ കിടക്കട്ടെ. (എല്ലാവരും തിരശ്ശീലയിൽ മറയുന്നു.)

5-ാം രംഗം കഴിഞ്ഞു.

4-ാം അങ്കം—6-ാം രംഗം.

സമയം—സായാഹ്നം.

സ്ഥലം—മധുര കൊട്ടാരത്തിൽ ആസ്ഥാനമണ്ഡപം.

(സുന്ദരപാണ്ഡ്യരാജാവ് സിംഹാസനത്തിലിരുന്നു അല്പപരിവാരങ്ങളോടുകൂടി പ്രവേശിക്കുന്നു.)

സുന്ദരപാണ്ഡ്യൻ:—വിക്രമകുമാരന്റെ ശരീരസ്ഥിതി എങ്ങിനെയിരിക്കുന്നു. വ്രണം സുഖപ്പെട്ടില്ലെ?

തിരുമുമ്പിൽ കാൎയ്യസ്ഥൻ:—അവിടേക്ക് വളരെ ഭേദമുണ്ട്. വ്രണം ഉണങ്ങണം അത്രേ വേണ്ടു. വൎത്തമാനങ്ങളെല്ലാം ചോദിക്കുന്നുണ്ട്. ബുദ്ധിക്കും, മനസ്സിനും യാതൊരു അസ്വാസ്ഥ്യവുമില്ല. ഭാൎയ്യയുടെ മരണം അറിഞ്ഞിട്ടുകൂടി യാതൊരു കുലുക്കവും അദ്ദേഹത്തിന്നില്ല.

സുന്ദരപാണ്ഡ്യൻ:—എടന്റെ ചിരുക്കുട്ടിയല്ലെ—അവൻ? ഈ പാപി വീരകുമാരനായിട്ട് വരുത്തിയതല്ലെ ഈ ദ്രോഹം? വീരകുമാരനും, വീരരവിവൎമ്മനും വന്നുവല്ലൊ? എന്തുകൊണ്ട് ഇങ്ങോട്ട് വന്നില്ല. കുമാരിയെ ഇങ്ങോട്ടു കൊണ്ടുവന്നുവോ? ആ കുട്ടി അവളുടെ അമ്മയുടെ കഥ അറിഞ്ഞിരിക്കുമോ?

തിരുമുമ്പിൽ കാൎയ്യസ്ഥൻ:—യുവരാജാവ് കുമാരിയെ കൂട്ടിക്കൊണ്ടു ഇങ്ങോട്ടേക്ക് വരുന്നുണ്ട്. മററു വിവരങ്ങളൊന്നും അറിഞ്ഞില്ല.

(ഈ അവസരത്തിൽ കണ്ണീർ നിറഞ്ഞ നേത്രോല്പലങ്ങളോടുകൂടിയും, വാടി വിളൎത്ത മുഖത്തോടുകൂട്

യും, മെലിഞ്ഞ ശരീരത്തോടും, മലിനവേഷത്തോടുകൂടിയും ഇരിക്കുന്ന പത്മാനനയെ കയ്യിൽ പിടിച്ചുംകൊണ്ടു് വീരപാണ്ഡ്യൻ പ്രവേശിക്കുന്നു.)

(പത്മാനനസുന്ദരപാണ്ഡ്യനെ കണ്ട മാത്രയിൽ വീരപാണ്ഡ്യന്റെ കയ്യിൽനിന്നും കയ്യിനെ വലിച്ചെടുത്തു് പിതാമഹന്റെ പാദങ്ങളിൽ സാഷ്ടാംഗം വീണ് മുറവിളി കൂട്ടുന്നു)

(സുന്ദരപാണ്ഡ്യമഹാരാജാവു് പൌത്രിയെ രണ്ടു കൈകൊണ്ടും വാരിയെടുത്തു് നേത്രജലംകൊണ്ടു് അവളുടെ ശരീരത്തെ നനച്ചു് തേങ്ങിതേങ്ങികരയുന്നു.)

(പിന്നെ മടിയിൽ ഇരുത്തി മൂർദ്ധാവിൽ ചുംബിച്ചു് കുമാരിയുടെ നേത്രജലങ്ങളെ തുടച്ചുകൊടുക്കുന്നു) (അതിനുശേഷം വീരപാണ്ഡ്യന്റെ മുഖത്തു് നോക്കി)

സുന്ദരപാണ്ഡ്യൻ—കുട്ടി രാജപ്പാളയത്തിലെ വൎത്തമാനം അറിഞ്ഞിട്ടുണ്ടോ? (അമ്മയുടെ മരണത്തെ സൂചിപ്പിക്കുന്ന സംജ്ഞയിൽ അംഗ്യം കാണിക്കുന്നു.)

വീരപാണ്ഡ്യൻ—അറിഞ്ഞിട്ടുണ്ടെന്നു തോന്നുന്നു. ഭൃത്യന്മാരും കാവൽക്കാരും പറഞ്ഞിരിക്കും. അല്ലാതെ ഇത്ര സങ്കടത്തിന്നു കാരണം കാണുന്നില്ല.

(ഈ സന്ദൎഭത്തിൽ വീരരവിവൎമ്മ പ്രവേശിക്കുന്നു. രാജകുമാരി സങ്കടം, കോപം, പ്രേമം എന്നു മൂന്നു വികാരങ്ങളും ചേൎന്ന ഒരു ഭാവത്തെ നടിക്കുന്നു. രവിവൎമ്മൻ രാജാവിന്റെ സമീപത്തു ചെന്നുനിന്നു്)

വീരരവിവൎമ്മ—മഹാരാജാവ് ജയിക്കട്ടെ. കേരളരാജാവായ വീരരവിവൎമ്മ നമസ്കരിക്കുന്നു.

സുന്ദരപാണ്ഡ്യൻ—സൎവ്വത്ര വിജയിയായി ഭവിക്കുക. അങ്ങ് ചെയ്ത സഹായത്തിന്നു എന്തൊരു പ്രത്യുപകാരമാണ് ചെയ്യേണ്ടതു് എന്നറിയുന്നില്ല.

വീരപാണ്ഡ്യൻ—ഈ രാജകുമാരിയാണ് ഈ യുദ്ധത്തിന്നു കാരണമെന്ന് അച്ഛൻ ധരിക്കണം. ഞാനല്ല. അതുകൊണ്ട് ഈ കുമാരിയെ രവിവൎമ്മരാജാവിന്നു വിവാഹംചെയ്തു കൊടുത്താൽ മാത്രമെ അദ്ദേഹത്തിന്റെ ജയശ്രീ ശോഭിക്കയുള്ളു.

സുന്ദരപാണ്ഡ്യൻ—അതു് എനിക്കൊരു അനുഗ്രഹമായിട്ടാണ് തോന്നുന്നതു്. എന്റെ കുമാരിയെ വിവാഹം ചെയ്യാം എന്നു പറയുന്നതു് എനിക്കു മറെറാരു സഹായംകൂടി ചെയ്യുകയാണെന്നാണ് ഞാൻ വിചാരിക്കുന്നതു്. അപ്പോഴും പ്രതിഫലമാകുന്നില്ല.

വീരപാണ്ഡ്യൻ:—രവിവൎമ്മൻ ഇങ്ങിനെ ഒരു വിവാഹംകൊണ്ട് എന്നെന്നേക്കും നമ്മുടെ ബന്ധുവാകുമല്ലൊ? ഇതിലൊരു വിശേഷം അതാണ്.

സുന്ദരപാണ്ഡ്യൻ:—നമ്മുടെ ആശൌചം കഴിഞ്ഞു ഉടനെ വിവാഹം നടത്തിക്കളയാം. എന്റെ പൌത്രിക്ക് ഇതുപോലെ ഒരു വരനെ കിട്ടുന്നതല്ല.

വീരപാണ്ഡ്യൻ:—പരക്കു വിക്രമൻ ഈ വരനെ ധിക്കരിച്ചതുകൊണ്ടാണ് ഈ യുദ്ധം ഇത്ര ഘോരമായിതീൎന്നതു്.

സുന്ദരപാണ്ഡ്യൻ:—ഇനി വിക്രമന്റെ ഇഷ്ടം നോക്കേണ്ട. ഈ വിവാഹം കഴിഞ്ഞതിന്നു ശേഷമേ ഞാൻ വിക്രമനെ കാണുന്നുള്ളു. എന്താ രവിവൎമ്മൻ അങ്ങിനെയല്ലെ നല്ലത്.

വീരരവിവൎമ്മ:—ഞാൻ വയോവൃദ്ധനായ അവിടത്തെ അനുഗ്രഹം കിട്ടിയാൽ കൊള്ളാമെന്നിച്ഛിക്കുന്നവനാണ്. അവിടത്തെ ഹിതംപോലെ ചെയ്യാം.

സുന്ദരപാണ്ഡ്യൻ:—എന്നാൽ അങ്ങിനെ ചെയ്യാം. (വീരപാണ്ഡ്യനോട്) കുമാര ഈ കുട്ടിയെ അന്തഃപുരത്തിൽ കൊണ്ടുപോയി എല്പിച്ചുകൊടുക്ക. അവൎക്കു വേണ്ടുന്ന ശുശ്രൂഷകൾ ചെയ്യട്ടെ.

വീരപാ:—(കുമാരിയുടെ കൈ പിടിച്ചു കൂട്ടികൊണ്ടുപോകുന്നു.)

സുന്ദരപാ:—(രവിവൎമ്മനോട്) ഇന്നു മുതൽക്ക് വിവാഹത്തിന്റെ കാൎയ്യം നോക്കുവാൻ തുടങ്ങുന്നു. ഉടനെ അങ്ങയുടെ വിവാഹം മധുരയിൽ വെച്ചുതന്നെ നടത്താം. അതിന്നു സന്നദ്ധനായി വരണം.

വീരരവിവൎമ്മ—അവിടുത്തെ ഹിതംപോലെ ചെയ്യാം. അമ്മയുടെ മരണംകൊണ്ടു വിവാഹത്തിന്ന് യാതൊരു മുടക്കവും വിചാരിപ്പാനില്ലല്ലൊ?

സുന്ദരപാ:—അടിയന്തര വിവാഹങ്ങൾക്ക് അതൊന്നും ആലോചിപ്പാനില്ല. ആശൌചം വൎജ്ജിക്കണം. പൌത്രിയെ "കന്യകാദാനം" ചെയ്യാൻ പിതാമ

ഹന്നധികാരമുണ്ട്. ഞാൻ അതുകൊണ്ട് ആ കൎമ്മം നടത്താം.

വീരരവിവൎമ്മ:—എന്നാൽ ഞാൻ അതിന്ന് സന്നദ്ധനായിരിക്കാം.

(രണ്ടാളും പോയി)

6-ാം രംഗം കഴിഞ്ഞു. 4-ാം അങ്കവും കഴിഞ്ഞു.

---

# അഞ്ചാമങ്കം.

1-ാം രംഗം.



സ്ഥലം – മധുര വലിയകൊട്ടാരത്തിൽ അന്തഃപുരം.

സമയം മദ്ധ്യാഹ്നം. ഭക്ഷണാനന്തരം.

(പത്മാനനയും, നങ്കമ്മയും, മങ്കമ്മയും പ്രവേശിക്കുന്നു.)

മങ്ക:—ദേവിയുടെ സംസൎഗ്ഗം നിമിത്തം നമ്മൾ രണ്ടുപേരും ഇപ്പോൾ രാജകുമാരികളായി. നമ്മുടെ മാതാപിതാക്കന്മാരുടെ സ്ഥിതി എന്താണെന്നറിവാൻകൂടി ഉത്തരമില്ല.

നങ്ക:—അതും, ഇതും പറഞ്ഞ് ദേവിയെ വ്യസനിപ്പിക്കേണ്ട. നമുക്ക് അച്ഛനും, അമ്മയും എല്ലാം നമ്മുടെ ദേവിതന്നെ.

കുമാരി:—എന്റെ അവസ്ഥയിൽ കവിഞ്ഞ ദുരവസ്ഥ നിങ്ങൾക്കില്ല. എന്റെ അമ്മ മരിച്ചു. അച്ഛൻ

ബന്ധനത്തിലിരിക്കുന്നു. എനിക്കിപ്പോൾ അമ്മയും, അച്ഛനുമായിട്ട് നിങ്ങൾ ബന്ധപ്പെട്ടതുമാണെന്നാണ് ഞാൻ ഭാവിക്കുന്നത്.

മങ്ക:—ഞാൻ പറയുന്നത് ഞങ്ങളും രാജകുമാരികളായി എന്നാണ്. ഇനി ദേവിയുടെ വിവാഹം കഴിഞ്ഞാൽ ഞങ്ങൾ എവിടെക്കാണ് പോകേണ്ടത് എന്നറിയുന്നില്ല.

നങ്ക:—നമ്മുടെ അച്ഛനും അമ്മയും ദേവിയാണെങ്കിൽ നമ്മെ ഓരോ ദിക്കിൽ ഏല്പിക്കേണ്ട ഭാരവും ദേവിക്കുണ്ടല്ലോ. നമുക്കെന്താഭയം.

കുമാരി:—ഞാൻ എന്റെ അച്ഛനെ ബന്ധനത്തിൽനിന്നു വിട്ടല്ലാതെ വിവാഹത്തിന്ന് അനുവദിക്കുന്നതല്ല.

നങ്ക:—ദേവി അങ്ങനെ പ്രതിജ്ഞചെയ്യുന്നത് മഹാ കഷ്ടമാണ്. അച്ഛൻമഹാരാജാവ് ഇപ്പോൾ അപജയംകൊണ്ട് കോപിച്ചിരിക്കുകയാണ്. പിന്നെ അവിടുന്നു ഈ വിവാഹത്തിന്ന് വിരോധവുമാണ്. അവിടുന്ന് ഇതിനെ മംഗളമായി നടക്കാനനുവദിക്കുന്നതല്ല.

മങ്ക:—ദേവി മൂത്തച്ഛൻ കന്യകാദാനം ചെയ്വാൻ പോകുമ്പോൾ അതിന്നു വിരോധം പറഞ്ഞാൽ കുത്തക്കേടായിത്തീരും. നമ്മൾ സ്ത്രീകളല്ലേ? അവർ ചെയ്യുന്നതിനെ അനുവദിക്കുകയല്ലാതെ മററു വല്ലതും ചെയ്വാൻ പാടുണ്ടോ?

കുമാരി:—(അല്പനേരം ചിന്താമഗ്നയായിരുന്നിട്ട്) ഞാൻ എന്റെ അച്ഛന്ന് വിരോധമായ കാര്യങ്ങ

ളിൽ എങ്ങിനെ പ്രവേശിക്കും. എന്റെ അമ്മ മരിച്ചിരിക്കുമ്പോൾ എനിക്ക് വിവാഹം ഇപ്പോൾ വേണ്ടാ എന്നു എനിക്കു പറയരുതോ?

മങ്ക:—മുത്തച്ഛൻ നിശ്ചയിച്ച കാൎയ്യത്തിന്ന് ദേവിയെപോലെയുള്ള ഒരു പെൺകുട്ടി എങ്ങിനെ വിരോധം പറയും. അത് ധൎമ്മമാണൊ? സജ്ജനങ്ങൾക്ക് അത് സമ്മതമാകുമൊ?

നങ്ക:—എന്നുമാത്രമല്ല ദേവിയുടെ വിവാഹം കഴിഞ്ഞാൽപിന്നെ അച്ഛന്നു വലിയ ആക്ഷേപം ഒന്നും ഉണ്ടാകില്ല. കഴിയുന്നതിന്നു മുമ്പാണെങ്കിൽ ആക്ഷേപവും, വൈരവും മററും ഉണ്ടായിരിക്കും.

മങ്ക—വിവാഹം കഴിഞ്ഞാൽ പുത്രിയുടെ വൈധവ്യത്തിന്ന് അച്ഛൻ ശ്രമിക്കുന്നതല്ല. പിന്നെ ഭൎത്താവ് പരിപാലിക്കുവാനുള്ളപ്പോൾ അച്ഛൻ ഉപേക്ഷിച്ചാലും കൂട്ടാക്കേണ്ടതില്ല. കുട്ടിയായിരിക്കുമ്പോൾ അച്ഛനും, കുമാരിയായിരിക്കുമ്പോൾ ഭൎത്താവും ആണ് രക്ഷിക്കേണ്ടത്. പെൺകുട്ടികളുടെ അവകാശം അച്ഛന്നുണ്ടോ? ഭൎത്താവിനല്ലെ ഉള്ളത്. അതല്ലെ ധൎമ്മം. അതുകൊണ്ട് വിവാഹത്തിന്നൊരുങ്ങികൊള്ളണം.

കുമാരി—അച്ഛനേയും, നിങ്ങളെയും പിരിഞ്ഞിരിക്കുവാൻ എനിക്ക് മനസ്സില്ല. കേരളരാജാവിന്റെ അനുജന്മാർ നിങ്ങളെയും വിവാഹം ചെയ്യുന്നതായാൽ മാത്രമെ എനിക്ക് സുഖമാകയുള്ളു. അല്ലെങ്കിൽ എനിക്കും വിവാഹംവേണ്ട.

(സഖിമാർ അന്യോന്യം നോക്കുന്നു)

നങ്ക—ഇതൊരു പുതുമതന്നെ. ഒരു പെൺകിടാവിന്റെ വിവാഹത്തിന്നു നാട്ടിലെ സ്ത്രീകളെ ഒക്കയും വിവാഹം കഴിച്ചുകൊടുപ്പാൻ സാധിക്കുമൊ? ദേവിയുടെ ഭാഗ്യം ഞങ്ങൾക്കുണ്ടാകുമെന്നു തോന്നുന്നില്ല.

കുമാരി—നങ്കയെ ആദിത്യവൎമ്മനും, മങ്കയെ മാൎത്താണ്ഡവൎമ്മനും വിവാഹംചെയ്യട്ടെ. നിങ്ങൾ രണ്ടാളും എന്റെ വിവാഹകാൎയ്യം പറയുമ്പോലെ ഞാൻ നിങ്ങളുടെ വിവാഹവും നടത്താൻ പറയും.

നങ്ക—(രോമാഞ്ചത്തോടും, ശൃംഗാരലജ്ജയോടും കൂടി സന്തോഷത്തെ നടിക്കുന്നു) ദേവി! വേണ്ടാത്ത കാൎയ്യത്തിലൊന്നും ഏൎപ്പെടേണ്ട. ഇതൊന്നും നടക്കില്ല.



മങ്ക—(സസ്മിതം) ദേവി നമ്മെ പരിഹസിക്കയൊ ആശപ്പെടുത്തുകയൊ എന്താണ് ചെയ്യുന്നതു് എന്നറിയുന്നില്ല. അതൊ ഈ സംഭാഷണത്തെ നിൎത്തുവാൻ വല്ലതും പറകയാണൊ?

കുമാരി—ഒന്നുമല്ല എന്റെ ആന്തരമായ ഹൃദയത്തെ തുറന്നുപറകയാണ്. ഇതൊന്നും നടക്കില്ല എന്നു പറയുന്നതു എങ്ങിനെ? ഞാൻ നടത്തും. ഞാൻ പാണ്ഡ്യമഹാരാജാവിന്റെ പൌത്രിയല്ലെ. എന്റെ ആജ്ഞ നടക്കില്ലെ? ഞാൻ ഒന്നു നോക്കട്ടെ.

നങ്ക—(ചിരിച്ചുംകൊണ്ടു) അമ്പൊ; ഇപ്പോൾ രാജകുമാരിയായി. ഇതുവരെ വിഷണ്ണയായിരുന്ന ദേവി ഇപ്പോൾ എത്ര വലുതായി നോക്കു: മങ്കെ! ദേവി! ഞങ്ങളുടെ കാൎയ്യം ഒന്നും ദേവി നോക്കണ്ട.

കുമാരി—ആദിത്യവൎമ്മനെ മനസ്സിൽ ധ്യാനിച്ചുംകൊണ്ടു് നീ ഇങ്ങിനെ വ്യാജം നടിക്കുന്നുവല്ലൊ. ആദിത്യവൎമ്മനെ കാണുമ്പോഴുള്ള നിന്റെ ചേഷ്ടകളെ ഞാൻ സൂക്ഷിച്ചുനോക്കീട്ടില്ലെ. നിന്റെ സാമൎത്ഥ്യം എല്ലാവൎക്കും അറിയാം.

മങ്ക—നങ്കെ! നിന്റെ നാവിനെ അടക്കാൻ ദേവിക്കു് സാധിച്ചു. ഇനി നീ മിണ്ടേണ്ട. (ഈ സന്ദൎഭത്തിൽ സുന്ദരപാണ്ഡ്യന്റെ മഹിഷിയായ വൃദ്ധ പെരുന്തേവി പ്രവേശിക്കുന്നു.

പെരുന്തേവി:—നിന്റെ മുഖത്തിന്നു ഒരു പ്രസാദവും ഇല്ല കുഞ്ഞെ! (എന്നിങ്ങിനെ രാജകുമാരിയുടെ മുഖത്തെ നോക്കി പറഞ്ഞതിന്നശേഷം കുമാരിയുടെ അരികത്തു ചേൎന്നിരിക്കുന്നു.)

പെരുന്തേവി:—എന്താ കുട്ടീ: നിനക്കു യാതൊരു പ്രസാദവും കാണാത്തതു്. മനസ്സിലുള്ളതു പറയണം.

കുമാരി—മുത്തശ്ശെ എന്റെ വിവാഹം കഴിഞ്ഞാൽ അനാഥകളായ എന്റെ നങ്കയും, മങ്കയും എന്തുചെയ്യും?

പെരുന്തേവി:—അവരെയും ഓരോ പുരുഷന്മാരുടെ വശം ഏല്പിച്ചുകൊടുക്കാം.

കുമാരി—അവരാണിപ്പോൾ എന്റെ അച്ഛനും അമ്മയും. അവരെക്കൂടി എന്റെ ഒരുമിച്ചു അയക്കാൻ വേണ്ടുന്ന ഏൎപ്പാടുകൾ ചെയ്യണം.

പെരുന്തേവി:—അതിനെന്താ വേണ്ടതു്?

കുമാരി—മററുള്ള കേരളരാജകുമാരന്മാർ അവരെയും വിവാഹം ചെയ്യുന്നതായാൽ ഞാൻ ഭാഗ്യവതിയായി.

പെരുന്തേവി:—മാൎത്താണ്ഡവൎമ്മയും, ആദിത്യവൎമ്മയുംകൂടി വിവാഹം ചെയ്യേണമെന്നാണ് പറയുന്നത്?

കുമാരി:—അതേ. മാൎത്താണ്ഡവൎമ്മ മങ്കയേയും ആദിത്യവൎമ്മ നങ്കയേയും വിവാഹംചെയ്യണമെന്ന അമ്മ എനിക്കവേണ്ടിപ്പറയണം. ഞാൻ എങ്ങിനെ പറയും?

പെരുന്തേവി—അതിനെന്തുവിഷമം. കേരളീയക്ക് ആരെയും വിവാഹം ചെയ്യാമല്ലൊ? അതുകൊണ്ട് കുഞ്ഞിന്റെ വിവാഹദിവസംതന്നെ അതും നടത്താം.

കുമാരി—ഇവിടെവെച്ച് വേണമെന്നില്ല. അങ്ങിനെ നിശ്ചയം ചെയ്താൽ കേരള രാജധാനിയിൽവെച്ചു നടത്തിയാൽമതി. (ഈ സന്ദൎഭത്തിൽ നങ്കയും, മങ്കയും പുളകാംഗിത ഗാത്രികളായി പരസ്പരം നോക്കുന്നു.)

പെരുന്തേവി—എന്റെ കുഞ്ഞിന്ന് മനസ്സ് തെളിയുമെങ്കിൽ ഞാൻ അതിന്നും വേണ്ട ചട്ടം ചെയ്തുവെക്കാം.

കുമാരി—എന്റെ സങ്കടാവസ്ഥയിൽ അമ്മയോട് ഇതുമാത്രമെ എനിക്കൊരു അപേക്ഷയുള്ളു. അതിനെ നിറവേററിത്തരണം.

പെരുന്തേവി—ഞാൻ ഇപ്പോൾതന്നെ അതിന്ന ചട്ടംകെട്ടാം. കുട്ടി വ്യസനിക്കേണ്ട. രാജകുമാരൻമാർ

കുട്ടിയുടെ ഒരുമിച്ച് ഇവരെയും കൊണ്ടുവരാം; അവിടെ വെച്ച് വിവാഹം നടത്താം.

കുമാരി—അനുമതി.

പെരുന്ദേവി—എന്നാൽ വരൂ. മുത്തശ്ശന്റെ അരികത്തുചെന്ന് വിവരം പറയാം: പോകുക.

അഞ്ചാമങ്കത്തിൽ 1-ാം രംഗം കഴിഞ്ഞു.

---

5-ാം അങ്കം—2-ാം രംഗം.

സ്ഥലം—മധുരയിൽ പാണ്ഡ്യരാജാവിന്റെ കോവിലകം.

ആസ്ഥാനമണ്ഡപം — സമയം പൂൎവ്വാഹ്നം.

(സുന്ദരപാണ്ഡ്യൻ, വീരപാണ്ഡ്യൻ, വീരരവിവൎമ്മ, ആദിത്യവൎമ്മ, മാൎത്താണ്ഡവൎമ്മ ഇവർ പരിവാരസമേതം പ്രവേശിക്കുന്നു.)

സുന്ദരപാണ്ഡ്യൻ—നിങ്ങൾ എല്ലാവരും ഇവിടെ ഉണ്ടല്ലൊ? കുമാരിയുടെ ഒരപേക്ഷ പറന്നിരിക്കുന്നു. കുമാരിയുടെ സഖിമാർ യുദ്ധംനിമിത്തം അഗതികളായിതീൎന്നിരിക്കുന്നു. അവർ രണ്ടാളും പാണ്ഡ്യരാജകുലത്തിലേക്ക് ജ്ഞാതികളാണ്. അവൎക്ക വംശശുദ്ധിയുണ്ട്. അതുകൊണ്ട് ആദിത്യവൎമ്മൻ നങ്കയെയും, മാൎത്താണ്ഡവൎമ്മൻ മങ്കയെയും വിവാഹം ചെയ്യേണമെന്നു പറയുന്നു. നിങ്ങൾക്ക് അതിന്നു വല്ല വിരോധവുമുണ്ടോ?

വീരപാണ്ഡ്യൻ—കേരളീയൎക്ക ഏതു സ്ത്രീയിനെയും വിവാഹം ചെയ്യാമല്ലൊ. മരുമക്കത്തായമല്ലെ? ക

ലഗോത്രങ്ങളെ സംബന്ധിച്ച് ഒന്നും ആലോചിക്കേണ്ട. വിവാഹം ഏതുവിധത്തിൽ ചെയ്താലും സന്താനങ്ങൾ അവകാശികൾ ആകുന്നതല്ല.

വീരരവിവർമ്മ—എങ്കിലും ദമ്പതികൾക്ക് ഐക്യം വേണമെന്ന വിചാരിക്കാറുണ്ട്. എന്താ ഉണ്ണികളെ നിങ്ങൾ ഈ വിഷയത്തിൽ എന്തു പറയുന്നു? നാം ജനകമഹാരാജാവിന്റെ രാജധാനിയിൽ ദശരഥപുത്രന്മാരെപ്പോലെ ആയിരിക്കിൽ എന്താ വൈഷമ്യം. അനുകരിക്കുന്നത് ശ്രീരാമാദിമഹാപുരുഷന്മാരെയല്ലെ.

വീരപാണ്ഡ്യൻ—നങ്കയേയും, മങ്കയേയും പോലെ രണ്ടു വിലാസിനികളെ അഥവാ രസികത്തികളെ ഈ പാണ്ടിരാജ്യം മുഴുവനും അന്വേഷിച്ചാൽ കിട്ടുന്നതല്ല.

വീരരവിവർമ്മ—പക്ഷെ കേരളീയരെ പാണ്ടിനാട്ടിലെ യുവതികൾ ആകർഷിക്കുന്നതല്ല.

സുന്ദരപാണ്ഡ്യൻ—ഈ വാദം ഇവിടെ വേണ്ട. രവിവർമ്മന്ന് എന്റെ കുട്ടിയെ വേണമെന്നു തോന്നിയപോലെ അവളുടെ സഖികളെ അനുജന്മാർക്കും വേണമെന്നുവെച്ചാൽ കാര്യമായല്ലൊ. അതുകൊണ്ട് അനുജന്മാർ ആലോചിച്ച് മറുപടി പറയട്ടെ. കുട്ടികളെ കണ്ടിട്ടില്ലെന്നുണ്ടൊ?

വീരരവിവർമ്മ:—കുട്ടികളെ കാണേണമെന്നൊന്നും നിശ്ചയമില്ല. ഞാൻ വിവാഹം വേണമെന്നു തീ

ച്ചുയാക്കിയത് കുട്ടിയെ കാണാതെയാണ്. ഇവക്കും അതുപോലെ തീൎച്ചപ്പെട്ടതാമല്ലൊ?

സുന്ദരപാ:—(ആദിത്യവൎമ്മനോടും, മാൎത്താണ്ഡവൎമ്മനോടും) എന്താ ഒന്നും മിണ്ടാതെ നില്ക്കുന്നത്. മറുവടി പറയണം.

ആദിത്യവൎമ്മ:—ഇവിടുന്നും ജ്യേഷ്ഠനും ആലോചിച്ച് നിശ്ചയിക്കുന്നത് ഞങ്ങൾക്കു സമ്മതമാണ്. ഇതിൽ മറെറാന്നു പറവാനാണുള്ളത്.

സുന്ദരപാ:—എന്നാൽ ഈ കാൎയ്യം തീൎച്ചപ്പെടുത്തിയിരിക്കുന്നത് കുമാരിയാണ്. ആദിത്യവൎമ്മൻ നങ്കയേയും, മാൎത്താണ്ഡവൎമ്മൻ മങ്കയേയും വിവാഹം ചെയ്യണമെന്നു കുമാരി പറയുന്നു. കുമാരി ആ കുട്ടികളോട് ആലോചിച്ച് തീൎച്ചപ്പെടുത്തിയ കാൎയ്യമായിരിക്കുമിത്. എന്റെ കുട്ടിയുടെ ഇഷ്ടത്തിന്നും, എന്റെ സന്തോഷത്തിന്നും നിങ്ങൾ രണ്ടു കുമാരന്മാരും അങ്ങിനെ ചെയ്യേണമെന്ന് ഞാൻ അപേക്ഷിക്കുന്നു. ഇതാണ് എന്റെ നിശ്ചയം.

രവിവൎമ്മ:—എന്റെ പ്രിയഭാജനത്തിന്റെ അപേക്ഷയെ വിവാഹത്തിന്നു മുമ്പുതന്നെ ഞാൻ ഉപേക്ഷിക്കുന്നതെങ്ങിനെയാണ്. പിന്നെ വന്ദ്യവയോധികനായ പാണ്ടിപ്പെരുമാളുടെ നിശ്ചയത്തെ ഉപേക്ഷിക്കുന്നതും മൎയ്യാദയല്ല. എന്നല്ല ഞങ്ങൾ ജ്യേഷ്ഠകനിഷ്ഠന്മാർ ഏകയോഗക്ഷേമത്തിലിരിക്കേണമെങ്കിൽ ഞങ്ങളുടെ ഭാൎയ്യമാരുടെ ഇടയിലും ഐക്യം ആവശ്യമായിരിക്കുന്നു. ഇ

ങ്ങിനെയായാൽ ശുഭമായിത്തീരുമെന്നാണ് വിചാരിക്കുന്നത്.

മാ. വ:—എന്നാൽ അപ്രകാരം ചെയ്യാം.

ആദിത്യവർമ്മ:—ജ്യേഷ്ഠന്റെ കല്പനപോലെ.

സു. പാ:—എന്നാൽ മററന്നാറം വിവാഹമുഹൂർത്തമായി. എല്ലാവരുടേയും വിവാഹം ഒരുമിച്ചു നടത്തുകയല്ലെ നല്ലത്.

ആ. വ:—ജ്യേഷ്ഠന്റെ വിവാഹം മാത്രം ഇവിടെ വെച്ചു നടത്തിയാൽ മതി. ഞങ്ങളുടെ വിവാഹം കേരളത്തിൽവെച്ചു നടത്താം.

സുന്ദരപാണ്ഡ്യൻ:—അപ്പോൾ കന്യകാ ദാനം ചെയ്യുന്നതു ആരാണ്?

ആദിത്യവർമ്മ:—ജ്യേഷ്ഠന്റെ വിവാഹംമാത്രം വിധിവത്താകുംവണ്ണം ഇവിടെവെച്ചു നടത്തുക. മററു കന്യകമാരെ ഞങ്ങൾ കൂടെ കൊണ്ടുപോയി അവിടെ വെച്ച് വിവാഹം നടത്തിക്കൊള്ളാം. കന്യകാദാനവും മററും വേണമെന്നില്ല. ഞങ്ങൾക്ക് ഗാന്ധർവ്വമെ പതിവുള്ളൂ. കന്യകാ ദാനം ചെയ്യാൻ പിതാക്കന്മാരില്ലെങ്കിൽപ്പിന്നെ ഗാന്ധർവ്വവിവാഹമല്ലെ നല്ലതു്. ദേശാചാരം അതാണ്.

സുന്ദരപാണ്ഡ്യൻ:—എന്നാൽ ആ വിധം ചെയ്യാം. മററാന്നാറം വിവാഹമഹോത്സവമാണ്. എല്ലാവരും അതിന്നു ഒരുങ്ങിട്ടുണ്ടെന്ന് വിശ്വസിക്കുന്നു. ഇവിടെ സകല സംഭാരങ്ങളും ഒരുങ്ങി. എല്ലാവരും വന്നു

ചെന്നിട്ടുണ്ട്. ഇപ്പോൾ എല്ലാം ഒന്നു പരിശോധിച്ചു നോക്കുക.

എല്ലാവരും പോയി.

രണ്ടാം രംഗം കഴിഞ്ഞു.

---

## മൂന്നാം രംഗം.

സ്ഥലം—വിവാഹമണ്ഡപം. സമയം—പൂൎവ്വാഹ്നം.

(കുശാഹസ്തനും, ലംബോദരനുമായ ഒരു പുരോഹിതൻ അഞ്ചാറു ശംഖോദരന്മാരായ പരികൎമ്മികളോടുകൂടി പ്രവേശിച്ചു യജ്ഞകൎമ്മങ്ങളെയും പൂജാവിധികളെയും അനുഷ്ഠിക്കുന്നു.) (പൂജനം, ഹോമത്തിനും ശേഷം സുന്ദരപാണ്ഡ്യൻ, വീരപാണ്ഡ്യൻ വരനായ രവിവൎമ്മ, മററു രാജകുമാരന്മാർ, റാണിമാർ, വധു, സഖികൾ ഇവർ പ്രവേശിക്കുന്നു.) (അതിന്നുശേഷം വരണം, അൎച്ചനം, പാദപ്രക്ഷാളനം, ആചമനം, മധുപൎക്കം മുതലായ വൈദികചടങ്ങുകളോടുകൂടി സുന്ദരപാണ്ഡ്യൻ വീരരവിവൎമ്മന്നു പൌത്രിയായ പത്മാനനയെ (കന്യകാദാനമായി) കൊടുക്കുന്നു. (കന്യകാദാനത്തിന്നു ശേഷം വധൂവരന്മാർ അന്യോന്യം പുഷ്പമാല്യമിട്ടുകൊടുത്തു പാണിഗ്രഹണം ചെയ്തു ഉടനെ അന്യോന്യം മുഖത്തുനോക്കുന്നു) (അതിന്നുശേഷം മംഗല്യധാരണം, സപ്തപദി മുതലായ കൎമ്മങ്ങളെ അനുഷ്ഠിച്ചതിൽപ്പിന്നെ വിവാഹകൎമ്മം സമൎപ്പിക്കുന്നു.

[ഈ രംഗം നടന്മാരുടെ മനോധർമ്മംപോലെ വൎദ്ധിപ്പിക്കുകയോ, ചുരുക്കുകയോ ചെയ്യേണ്ടതാകകൊണ്ടു ഇവിടെ വിസ്തരിക്കുന്നില്ല. ഈ രംഗം മുഴുവനും നാട്യംകൊണ്ടു് രസിപ്പിക്കേണ്ടതാണു്. പാണ്ഡ്യ രാജകുടുംബത്തിലെ വിവാഹച്ചടങ്ങുകളുടെ സമ്പ്രദായമനുസരിച്ചു് നടത്തുന്ന വിവാഹമാകകൊണ്ടു് ഈ രീതി ഇവിടെ സ്വീകരിച്ചിരിക്കുന്നു.]

ഇങ്ങിനെ മൂന്നാംരംഗം കഴിഞ്ഞു.



## നാലാംരംഗം.

സ്ഥലം—മധുരക്കു സമീപമുള്ള മൺകോട്ടയിലെ വലിയമാളിക.

സമയം—മദ്ധ്യാഹ്നം.

(വിക്രമപാണ്ഡ്യൻ പ്രവേശിക്കുന്നു.)

വിക്രമപാണ്ഡ്യൻ:—എടാ! ആരവിടെ.

ഒരു ഭൃത്യൻ:—(പ്രവേശിച്ചു്) അടിയൻ.

വി. പാ:—ആരാ വന്നിരിക്കുന്നതു്?

ഭൃത്യൻ:—കണ്ണപ്പുലവര.

വി.—പാ:—ഈ കിഴവൻ എന്തിനു വന്നിരിക്കുന്നു. ആരാ അയാളെ ഇങ്ങോട്ടു് കടത്തിവിട്ടതു്?

ഭൃത്യൻ:—വലിയ മഹാരാജാവിന്റെ കല്പനക്കു് വന്നതാണു്.

വി. പാ:—ഇങ്ങോട്ടു് വരട്ടെ.

(കണ്ണപ്പുലവർ പ്രവേശിക്കുന്നു)

കണ്ണപ്പുലവർ:—മഹാരാജാവു് ദീർഘായുസ്സായി ഇരിക്കണം. വളരെ സൌഭാഗ്യത്തോടും, ശ്രീയോടുംകൂടി ഇരിക്കണം. സർവ്വത്ര വിജയം വരട്ടെ.

വി. പാ:—തടവിൽ പാർക്കുന്ന ഒരുവനെ ഇങ്ങിനെയൊക്കെ ആശീർവ്വാദം ചെയ്യുന്നതു് പരിഹാസമാണെന്നു് വിചാരിക്കുന്നു. നിങ്ങൾക്കും സാമാന്യബുദ്ധിയില്ലാതായോ പുലവരെ! അതോ പുലവന്മാർക്കു് എന്തും പറയാമെന്നോ? സേവകന്മാരല്ലന്മാരാണല്ലൊ?

കണ്ണപ്പുലവർ:—എന്താ ഇങ്ങിനെ അരുളിചെയ്യുന്നതു്. തിരുമേനിയെ ഞാൻ വാഴ്ത്തുംപോലെ മററാരും വാഴ്ത്താറില്ല. അവിടത്തെ ശൌര്യവീര്യപരാക്രമങ്ങളെ വാഴ്ത്താതെ പുലവനാകുമൊ?

വി. പാ:—എന്തൊക്കെയാണു് നാട്ടിൽ വർത്തമാനം?

കണ്ണപ്പുലവർ:—മകളുടെ വിവാഹാഘോഷം തന്നെയാണു് വലിയ വർത്തമാനം. ഇവിടത്തെ ഭാഗ്യം ആർക്കാണുള്ളതു്. അച്ഛൻ അതെല്ലാം നന്നായി നടത്തി. വരനും യോഗ്യൻതന്നെ.

വി. പാ:—(അല്പം ഭാവഭേദത്തോടുകൂടെ) അമ്മയെക്കൊന്നു്, അച്ഛനെ തടവിലിട്ടു് കുട്ടിയെ ശത്രുവിനു കൊടുത്തതു വിവാഹമാണോ? ശത്രുവിന്റെ ശേഷിച്ച സ്ത്രീകളെ അടിമയാക്കി വിററു എന്നൎത്ഥം.

കുണ്ണപ്പൊലവർ—അങ്ങനെ പറയരുതു്. ഇപ്പൊൾ തന്നെ ആ വൃദ്ധൻ വല്ലാതെ വ്യസനിക്കുന്നു. ഇനി വ്രണത്തിൽ കുത്തരുതു്. യുദ്ധകാലത്തു് ഇവിടത്തെ കുറിച്ചു് എത്രയാണു് ദുഃഖിച്ചതു് എന്നതിന്നു കയ്യും കണക്കുമില്ല. ഇവിടത്തെ വന്നുകാണ്മാൻ ധൈൎയ്യമില്ല. വീരപാണ്ഡ്യനെ സദാ ആക്ഷേപിക്കാറെ ഉള്ളു. ഇവിടത്തെ കാണ്മാൻ വരണം അതിന്നു് വിരോധമുണ്ടോ എന്നു് ചോദിപ്പാനാണു് എന്നെ അയച്ചിരിക്കുന്നതു്. അതിന്നു ഇവിടുന്നു് സമ്മതംകൊടുക്കണം. അച്ഛനെ മാനിക്കണം.

വി. പാ—എന്തിനാ ഇതെല്ലാം പറയുന്നതു്? എന്റെ സമ്മതം ചോദിക്കാതെ എന്റെ കുട്ടിയെ കൂടി അന്യൎക്കുകൊടുത്തു. ഞാൻ അവരുടെ തടവുകാരനാണു്. എന്റെ സമ്മതം ചോദിച്ചിട്ടോ എന്നെ കാണാൻ വരുന്നതു്?

പൊലവർ—കുട്ടിയുടെ വിവാഹത്തിന്നു്മുമ്പായി ഇവിടെ അറിയിച്ചു എന്നു പറഞ്ഞുവല്ലൊ?

വി. പാ—അറിയിച്ചു; സമ്മതം ചോദിച്ചില്ല. എന്റെ അച്ഛന്നു് അതിന്നധികാരമുണ്ടായിരിക്കാം.

പൊലവർ—കഴിഞ്ഞതെല്ലാം പോകട്ടെ. അന്യോന്യം പറവാൻ പലതും ഉണ്ടായിരിക്കും. അച്ഛനേയും മററുള്ളവരെയും സമാധാനിപ്പിക്കണം.

വി. പാ—എനിക്കു് ശത്രുക്കളെ കാണേണമെന്നില്ല. എന്റെ കുട്ടിയെ കണ്ടാൽ കൊള്ളാമെന്നുണ്ടു്. അ

തിന്നു സമ്മതമുണ്ടെങ്കിൽ ഇങ്ങോട്ടു കൂട്ടികൊണ്ടുവരണം. മററാരെയും കാണേണമെന്നിനിക്കാഗ്രഹമില്ല. പറഞ്ഞതു് മനസ്സിലായോ?

പൊലവർ—എല്ലാവരെയും കാണേണ്ടതല്ലെ? കുട്ടിയെ കാണേണമെങ്കിൽ ഇപ്പോൾതന്നെ ആളെ അയക്കാം. ഇന്നുതന്നെ കാണാമല്ലൊ? ഞാൻ പോയി കുട്ടിയെ കൂട്ടികൊണ്ടുവരുവാൻ ആളെ അയച്ചുവരാം.

(പൊലവർ പോയി അല്പനേരം കഴിഞ്ഞു് മടങ്ങി വന്നിട്ടു്)

കുട്ടി ഇപ്പോൾ ഇവിടെവരും. ഇവിടുന്നു് കുമാരിക്കു് വ്യസനമുണ്ടാക്കതക്ക വിഷയമൊന്നും പറയരുതു്. വിവാഹത്തെ സമ്മതിച്ചു് ദീൎഘസുമംഗലിയായി വാഴുവാൻ അനുഗ്രഹിക്കണം. കഴിഞ്ഞതൊക്കയും മറക്കണം. മകളെ അനുഗ്രഹിക്കണം. ഞാൻ ഇവിടുത്തെയും, കുട്ടിയുടെയും ഇതവാണ്. രണ്ടാളുടെ നന്മയേയും ഞാൻ ആഗ്രഹിക്കുന്നു. അതാണു് ഈ സാധുവിന്റെ ഇഷ്ടം.

വി. പാ:—എന്തൊ ആകട്ടെ! പൊലവൎക്കാഗ്രഹമുണ്ടല്ലൊ? വേണ്ടതു ചെയ്യാം.

പൊലവർ:—അച്ഛനേയും സന്തോഷിപ്പിക്കണം എന്റെ ഉപദേശം ഇവിടുന്നു കേൾക്കണം. ഇവിടേക്കു രണ്ടാളോടെ കടമയുള്ളു. ഒന്നു് അച്ഛൻ പിന്നെ മകളു്. ഇവരോടുള്ള കടം തീൎത്താൽ തീരാത്തതാണു്.

വി. പാ:—ഞാൻ ഭോഗനീസുതനാണെന്നും, ജാതിഭ്രഷ്ടനാണെന്നും, കുലഭ്രഷ്ടനാണെന്നും മററും ആ ദാസീവിടൻ പറഞ്ഞതിനെ അച്ഛൻ കേട്ടുകൊണ്ടിരുന്നില്ലെ. ഞാനൊ രാജകുമാരൻ, വീരപാണ്ഡ്യനൊ രാജകുമാരൻ എന്നു് തീർച്ചപ്പെടുത്തുവാൻ അച്ഛനു് കഴിഞ്ഞില്ലല്ലൊ.

പൊലവൻ—അച്ഛൻ ഇപ്പോൾ ഒശരണനാണു്. വീരപാണ്ഡ്യന്റെ അമ്മയുടെ അധീനത്തിലാണു്. ഇവിടത്തെ അമ്മ സ്വർഗ്ഗത്തിലുമായി. നാം എന്തു ചെയ്യും? വൃദ്ധനായ അച്ഛൻ എന്തുചെയ്യും?

വി. പാ:—അല്ല അച്ഛനും ആ അഭിപ്രായം ഉണ്ടായിരിക്കും?

പൊലവർ—അച്ഛനു് ആ അഭിപ്രായമുണ്ടായിരുന്നുവെങ്കിൽ ഇവിടത്തെ മകളെ താൻതന്നെ വിധിപ്രകാരം കന്യകാദാനം ചെയ്യുമൊ?

വി. പാ:—അതു രവിവർമ്മന്റെ സന്തോഷത്തിനുവേണ്ടി ചെയ്യതായിരിക്കണം.

പൊലവർ:—ഇനി ഗുണ്ടുകളൊന്നും വേണ്ട. കുമാരിയുടെ ദാമ്പത്യം ശോഭനമായിത്തീരട്ടെ. ആ കുട്ടിയെ നല്ലവണ്ണം അനുഗ്രഹിക്കുക. അതാ വേണ്ടതു്.

(ഈ സന്ദർഭത്തിൽ ഒരു പല്ലക്കിന്റെ വരവിനെ സൂചിപ്പിക്കുന്നതായ പോണ്ടന്മാരുടെ മൂളിച്ച കേൾക്കുന്നു.)

പൊലവർ—അതാ കുമാരിയുടെ വരവായി. ഇപ്പോൾ ഇവിടെ എത്തും.

വി. പാ:—(അന്തൎഗ്ഗതമുള്ള വികാരങ്ങളെ അടക്കികൊണ്ട്) വരട്ടെ.

പൊലവർ—ഇവിടുന്നു കുമാരിയെ സംഭാഷണംകൊണ്ട് സന്തോഷിപ്പിക്കണം. നല്ലവണ്ണം അനുഗ്രഹിക്കണം.

വി. പാ—എന്റെ കുട്ടിക്കു എന്റെ അനുഗ്രഹം ഉണ്ടാകില്ലേ? കുട്ടികളെ സന്തോഷിപ്പിക്കണമെന്നു ഉപദേശം ആവശ്യമില്ല.

പൊലവർ—ഞാൻ എന്റെ ചാപല്യത്തെ പുറത്താക്കി എന്നേയുള്ളു. അതിൽ പരിഭവിക്കേണ്ട.

(ഈ സന്ദൎഭത്തിൽ കുമാരിയും സഖിമാരും പ്രവേശിക്കുന്നു.)

[അച്ഛനെ കണ്ടമാത്രയിൽ കുമാരി മുറവിളി കൂട്ടിക്കൊണ്ട് അച്ഛന്റെ പാദങ്ങളിൽ നമസ്കരിക്കുന്നു. വിക്രമപാണ്ഡ്യൻ പുത്രിയെ അനുഗ്രഹപൂൎവ്വം പിടിച്ചെഴുനീല്പിച്ച് അരികത്തിരുത്തുന്നു.]

വിക്രമപാണ്ഡ്യൻ—കുട്ടി നീ! കരയുന്നതിന്റെ ആവശ്യം മനസ്സിലായില്ല. അച്ഛന്റെ ദൈന്യത കണ്ടിട്ടോ? അമ്മയുടെ മരണവൎത്തമാനം കേട്ടിട്ടോ? വിവാഹത്തിൽ തൃപ്തിയില്ലാത്തതുകൊണ്ടോ? നിന്റെ അമ്മ ഒരു വീരപുരുഷനെപ്പോലെയാണ് മരിച്ചത്. ഞാൻ ഒരു വിധവയെപ്പോലെ ജീവിക്കുന്നു. നിന്റെ അമ്മയെക്കുറിച്ചു നീ വ്യസനിക്കേണ്ട. അവൾ വീൎയ്യസ്വ

ഗ്ഗത്തെ പ്രാപിച്ചു. അവൾ ഒരു പുരുഷനും, ഞാൻ അവളുടെ വിധവയുമാണ്. എൻെറ ദൈന്യതയെക്കുറിച്ച് നിണക്ക് വ്യസനിക്കുവാനവകാശമുണ്ട്. എങ്കിലും നീ ഒരു രാജാവിൻെറ ഭാൎയ്യയായിത്തീൎന്നിരിക്കുന്നു. നിൻെറ ഭൎത്താവിൻെറ ശത്രുവായ എന്നെക്കുറിച്ചു സങ്കടപ്പെട്ടിട്ടു പ്രയോജനമില്ല. ഇനി നീ ദീൎഘസുമംഗലിയായി ജീവിച്ചിരിക്കണം.

പൊലവർ—ഈ വാക്കുകൾ കുമാരിയെ ക്ലേശിപ്പിക്കുന്നവയാണ്.

കുമാരി—അച്ഛനുവേണ്ടി ഞാൻ അഗ്നിപ്രവേശം ചെയ്വാൻകൂടി ഒരുക്കമാണ്.

പൊലവർ—ഞാൻ പറഞ്ഞതു ശരിയായില്ലെ. ഈ കുട്ടിയുടെ മനസ്സ് വളരെ തിരിഞ്ഞുപോയി.

വി. പാ—കുഞ്ഞേ നീ എനിക്കുവേണ്ടി ക്ലേശിക്കേണ്ട. നിന്നെയും, നിൻെറ ഭൎത്താവിനെയും ഞാൻ സൎവ്വാത്മനാ അഭിനന്ദിക്കുന്നു. നിങ്ങൾ രണ്ടാളും ആയുരാരോഗ്യ സൌഖ്യത്തോടെ ജീവിച്ചിരിക്കുവിൻ. ഞാൻ എൻെറ ഐശ്വൎയ്യവീൎയ്യപരാക്രമങ്ങളെ വീണ്ടെടുക്കുവാൻ ശ്രമിച്ചുകൊള്ളാം. ഇപ്പോൾ ഞാൻ ഈ സ്ഥിതിയിൽതന്നെ കഴിച്ചുകൂട്ടാം. ഞാൻ ആഗ്രഹിച്ച മധുരയിലെ സിംഹാസനം നിനക്കുപകാരമായിത്തീരും. നീ മധുരമീനാക്ഷിയെപ്പോലെ പാണ്ടിരാജ്യം ഭരിച്ച് ദിഗ്ജയം ചെയ്തു് ഒരു ഈശ്വരിയെപ്പോലെ ചിരകാ

ലം വാഴുക. എനിക്കു് ഒരു വീരപുരുഷനെപ്പോലെ മരിക്കേണമെന്നെ ആഗ്രഹമുള്ളു.

കുമാരി:—എനിക്കു് അച്ഛൻമധുരയിലെരാജാവായി കാണ്മാൻ ആഗ്രഹമുണ്ടു്. എന്റെ സ്ത്രീശക്തിയെ മുഴുവനും അതിനുപയോഗിക്കാം.

വി. പാ:—കുട്ടി വെറുതെ മനോദുഃഖം ഉണ്ടാക്കുവാൻ ശ്രമിക്കേണ്ട. നിന്റെ ഭർത്താവായ വീരരവിവർമ്മൻ എന്നെ ഒരു കാലത്തിലും സഹായിക്കുന്നവനല്ല. എന്റെ ഉന്നതിയെ കാണ്മാൻ അയാൾക്കു് യാതൊരുപ്രകാരത്തിലും ആഗ്രഹമില്ല. അയാൾ നിന്റെഭർത്താവായതുകൊണ്ടു് ഒരു ചക്രവർത്തിയായിത്തീരുന്നതിൽ എനിക്കസൂയയുമില്ല. നിനക്കു് സകല ഐശ്വര്യവും ഉണ്ടായിവരട്ടെ.

കുമാരി:—എനിക്കു് എന്റെ അച്ഛൻ ജീവിച്ചിരിക്കാതെ ഈ ഭൂമിയിൽ ഇരിക്കേണമെന്നില്ല.

വി. പാ:—നിന്റെ അച്ഛൻ നിന്റെ ജീവകാലം മുഴുവനും ജീവിച്ചിരിക്കുമെന്നു ഊഹിപ്പാൻ തരമില്ല. പെൺകുട്ടികൾക്കു് വിവാഹം കഴിയുന്നതുവരെ അച്ഛന്റെ ലാളനയുണ്ടാകും. പിന്നെ അവൾക്കച്ഛനല്ല വലുതു്. ഭർത്താവാണു് 'പിതാരക്ഷതി കൌമാരെ, ഭർത്താരക്ഷതിയൌവനെ' ഇനി നിനക്കു് ഞാനായിട്ടുള്ള ബന്ധം കഴിഞ്ഞിരിക്കുന്നു. ഭർത്താവാണു് നിനക്കീശ്വരൻ. അതുകൊണ്ടു് നീ ഒരിക്കലും അന്യഥാ ചിന്തിക്കരുതു്.

പൊലവർ:—കുമാരിക്ക് ഇനി അച്ഛന്റെ ഹിതത്തിന്ന വിരോധമായി ഒന്നും പറയേണ്ടതുണ്ടെന്ന തോന്നുന്നില്ല. അച്ഛന്റെ ഉപദേശംകേട്ട നടന്നുകൊൾക.

കുമാരി:—അച്ഛന്റെ ഉപദേശം ഞാൻ കേട്ടു. അച്ഛനെ ശുശ്രൂഷിക്കാൻ ഭർത്തൃവതിയായ പുത്രിക്ക് സാദ്ധ്യമല്ലെന്നും എനിക്കറിയാം. എങ്കിലും എന്റെ സ്വാധീനശക്തികൊണ്ടു അച്ഛനെ സഹായിപ്പാൻ കഴിയുമൊ എന്ന് ഞാൻ പരീക്ഷിച്ചു നോക്കാതിരിക്കുന്നതല്ല.

വി. പാ:—(നങ്കയെയും, മങ്കയെയും നോക്കി അടുത്തേക്ക് വരുവാൻ ആംഗ്യം കാണിക്കുന്നു. അവർ രണ്ടുപേരും അടുത്തുചെന്നു നമസ്കരിക്കുന്നു. രാജാവ് കൈകൊണ്ട് ശിരസ്സിൽതൊട്ട് അനുഗ്രഹിക്കുന്നു.)

നിങ്ങൾ രണ്ടുപേരേയും എന്റെ പുത്രികളെപ്പോലെ ഞാൻ വിചാരിക്കുന്നു. നിങ്ങൾക്ക് സർവ്വത്ര ക്ഷേമം വരുമാറാകട്ടെ.

കുമാരി:—ഇവരൊക്കെ പോകട്ടെ. ഞാൻ അച്ഛന്റെ ഒരുമിച്ച് ഇവിടെ പാർക്കാം. എനിക്ക് അച്ഛനെ പിരിഞ്ഞു പാർക്കുവാൻ സാധിക്കുന്നതല്ല. ഞാൻ പോകുന്നില്ല.

പൊലവർ—ഇത്രനേരം ഉപദേശിച്ചതിന്റെ ഫലം ഇതാണോ? കുമാരി ചെയ്ത പ്രതിജ്ഞയെ ഇവിടെയിരുന്നാൽ എങ്ങിനെ നിറവേററും. വിവാഹം കഴിഞ്ഞാൽ ഭർത്തൃഗൃഹത്തിലേക്കു പോകേണ്ടയോ?

കുമാരി—എനിക്കു് അച്ഛന്റെ ഒരുമിച്ചു് കുറച്ചു ദിവസമെങ്കിലും പാൎക്കണം. ഞാൻ പോകുന്നില്ല ഇവരും ഇവിടെ താമസിച്ചുകൊള്ളട്ടെ.

വി. പാ—അതിന്നു മററുള്ളവർ സമ്മതിക്കുന്നതല്ല. കുട്ടി നീ ദുശ്ശാഠ്യം പിടിക്കരുതു്. പോകുക.

കുമാരി—(അച്ഛനോടു സ്വകാൎയ്യം) എന്റെ ഭൎത്താവിന്നും, എന്റെ മുത്തച്ഛന്നും എന്റെ പേരിൽ സ്നേഹം എത്രയുണ്ടെന്നു് ഒന്നു പരീക്ഷിക്കാം. ഞാൻ ഇവിടെ കുറച്ചുദിവസം താമസിക്കുവാൻ തീൎച്ചപ്പെടുത്തി. വരുന്നതുവരട്ടെ. (പുലവരെ നോക്കി) ഗുരുക്കളെ! ഞാൻ അച്ഛനെ സന്തോഷിപ്പാൻ അല്പകാലം ഇവിടെപ്പാൎക്കാം. നിങ്ങൾ ഈ വിവരം അവിടെ അറിയിക്കണം.

വി. പാ—(ആത്മഗതം) ഇതു് എന്റെ കുട്ടിയുടെ സാമൎത്ഥ്യമാണു്. ഇതു് അവളുടെ അമ്മയിൽനിന്നും പകൎന്ന ഒരു സ്വഭാവഗുണമാണു്. അവരെ പരീക്ഷിക്കാനാണെന്നു പറഞ്ഞു് എന്നെ സമാധാനിക്കുവാനാണു് ഇവളുടെ ശ്രമം. ഇവൾ കുറച്ചുദിവസം ഇവിടെ താമസിച്ചാൽ എന്റെ വൈരം മാഞ്ഞുപോകുമെന്നാണു് അവളുടെ വിചാരം. (പ്രകാശം) കുട്ടി ഇതു് കാരാഗൃഹമാണു്. ഇവിടെ രാജപത്നിയായ നിനക്കു പാൎക്കുവാനുള്ള സൌകൎയ്യങ്ങളൊന്നുമില്ല. അതുകൊണ്ടു് നീ ഇവിടെ പാൎക്കുന്നതു എനിക്കിഷ്ടമില്ല.

കുമാരി—ഞാൻ ഒരു രാജപത്നിയോ, രാജകുമാരിയോ ആണെങ്കിൽ ഞാൻ പോകുന്നേടത്തെല്ലാം അ

തിന്റെ ചിഹ്നങ്ങളും ഉണ്ടായിരിക്കും. പുലവരെ ഞാൻ ഇന്ന് അങ്ങോട്ടക്ക് വരുന്നില്ല എന്നു പറഞ്ഞയക്കണം. വരുന്നതു വരട്ടെ.

പൊലവർ—ഇന്നു ഇവിടെ താമസിക്കാം. നാളെ മുത്തച്ഛനും, രവിവർമ്മരാജാവും ഇവിടെ വരുന്നുണ്ട്. അവരുടെ ഒരുമിച്ച് അങ്ങോട്ടും പോകാം.

വി. പാ:—നിങ്ങൾ എന്തുചെയ്താലും വേണ്ടില്ല. എനിക്കവേണ്ടി ആരും ഇവിടേ നില്ക്കേണ്ട.

കുമാരി—എന്റെ അച്ഛനോടുകൂടി ഞാൻ ഒരുദിവസമെങ്കിലും ഇവിടെ പാർക്കട്ടെ. അച്ഛന്റെ കൂടെയാണെങ്കിൽ എനിക്കു തടവില്ലും സുഖംതന്നെ.

(ഇങ്ങിനെയിരിക്കുമ്പോൾ തിരശ്ശീല വീഴുന്നു)

നാലാം രംഗം കഴിഞ്ഞു.

---

അഞ്ചാം രംഗം.

സ്ഥലം—മൺകോട്ടയിലെ കൊട്ടാരം—സമയം-സായാഹ്നം.

(സുന്ദരപാണ്ഡ്യനും വിക്രമപാണ്ഡ്യനും പ്രവേശിക്കുന്നു)

സു. പാ:—കുമാര! നീ ഇങ്ങിനെ ആയല്ലോ? എന്റെ വാൎദ്ധക്യത്തിൽ നീ എനിക്ക് ശത്രുവായിത്തീൎന്നുവല്ലോ? മഹാ കഷ്ടംതന്നെ. ഞാനെന്താ വേണ്ടത്? പറയു.

വി. പാ:—(അല്പസമയം ഒന്നും മിണ്ടാതെ നിന്നതിന്ന ശേഷം) അച്ഛന്റെ ഇഷ്ടംപോലെ ചെയ്യാം. ഞാൻ ഒരു രാജദ്രോഹിയാണെങ്കിൽ എന്നെ വധിക്കുന്നതിന്ന വിരോധമില്ല. അതിന്നു് കല്പന കൊടുക്കാം.

സ്വ. പാ:—അതല്ല ഞാൻ ചെയ്യേണ്ടതു്. ആത്മഹത്യ ചെയ്യുകയാണു് വേണ്ടതു്. ഇത്ര വൃദ്ധനായിട്ടു് ആ ദുഷ്കർമ്മം ചെയ്യുന്നതും കഷ്ടമാണു്. അച്ഛനേയും, ജ്യേഷ്ഠനേയും ധർമ്മത്തിന്ന വേണ്ടിയെങ്കിലും രക്ഷിക്കേണ്ടതല്ലേ? രാജാക്കന്മാർ ധർമ്മത്തെ വിട്ടു നടന്നാൽ പിന്നെ പ്രജകൾ ധർമ്മതല്പരന്മാരായിത്തീരുമോ? ജ്യേഷ്ഠൻ ദുഷ്ടനായാലും അയാളുടെ അവകാശത്തെ നീ രക്ഷിച്ചാൽ മാത്രമെ പ്രജകൾ നിന്നെ ബഹുമാനിക്കയുള്ളു.

വി. പാ:—ഞാൻ രാജദ്രോഹി മാത്രമല്ല ധർമ്മദ്വേഷികൂടിയാണെങ്കിൽ എന്നെ ഹിംസിക്കാം.

സ്വ. പാ:—നീ പറഞ്ഞതിനെത്തന്നെ പിന്നെയും പറയുന്നു? ഞാൻ വൃദ്ധൻ. പുത്രവാത്സല്യംകൊണ്ടു് പരവശനാണെന്നു് നിണക്കറിയാം. അതാണു് നീ ഇങ്ങിനെ പറയുന്നതു്. നീ എനിക്കു് ശത്രുവും, ഞാൻ നിനക്കു് ബന്ധുവുമാണു്. അതുകൊണ്ടാണു് നിനക്കിത്ര ധൈര്യം.

വി. പാ:—ഞാനിപ്പോൾ ബന്ധനത്തിലല്ലെയിരിപ്പു്. പിന്നെ അച്ഛന്നു് ഭയപ്പെടുവാനില്ലല്ലൊ? അച്ഛന്റെ മരണംവരെ ഞാൻ ഇവിടെ പാർത്തുകൊള്ളാം.

സ്വ. പാ:—നീ ഇത്ര വാശിയും വൈരാഗ്യവും ഭാവിക്കുന്നതു് കഷ്ടമാണു്. നീ മണലൂര ചെന്നിരുന്നുകൊൾക.

അതാണ് നല്ലത്. ബന്ധനത്തിൽനിന്നു മോചിപ്പിക്കുക എന്നുള്ളത് എനിക്കുള്ള ഭാരമാണല്ലോ?

വി. പാ:—"ക്രൂരേ നിർഘൃണതാ" എന്നത് ദുർജ്ജനങ്ങളുടെ അപവാദമാണ്. സുഖലോലുപന്മാർ രാജ്യം ഭരിക്കുവാൻ ആകുന്നതല്ല. ക്രൂരന്മാർക്ക് സുഖിക്കുവാനും സാധിക്കുന്നതല്ല. എനിക്ക് രാജഭോഗങ്ങൾ ഒന്നും വേണ്ടാ. ഞാൻ ബന്ധനത്തിൽ ഇരുന്നുകൊള്ളാം. അച്ഛൻ വ്യസനിക്കേണ്ട.

സു. പാ:—അത് അങ്ങിനെയാകാം. നിന്റെ മകളെ ഞാൻ വിവാഹം ചെയ്തു കൊടുത്തു. നീ അറിഞ്ഞില്ലേ? മകളുടെ ഭർത്താവിനെ കണ്ട് കുശലപ്രശ്നം ചെയ്യേണ്ടേ? എന്താ ഭാവം?

വി. പാ:—അച്ഛനല്ലേ വിവാഹം ചെയ്തുകൊടുത്തതു്? അച്ഛൻതന്നെ മാനിച്ചാൽ മതി. ഞാനും അയാളും തമ്മിൽ വളരെ വിരോധമാണല്ലോ? എന്റെ ദൈന്യതയിൽ അയാളായിട്ടു കൂടികാഴ്ച വളരെ ഹിതമായിരിക്കുമെന്നു തോന്നുന്നില്ല.

സു. പാ:—എങ്കിലും അയാൾ ഇവിടെ വന്നിട്ടുണ്ട്. കണ്ടു സന്തോഷമായി രണ്ടു വാക്കു പറഞ്ഞ് അനുഗ്രഹിക്ക്, കുമാരിക്ക് സന്തോഷമാകട്ടെ.

വി. പാ:—അത് വേണോ? ഞാൻ കുട്ടിയെ സന്തോഷിപ്പിച്ചിട്ടുണ്ട്. അവർക്കു എന്റെ അനുഗ്രഹമുണ്ട്. രവിവർമ്മനെ കാണേണമെങ്കിൽ കാണാം. എനിക്കിച്ഛയില്ല.

സു: പാ—ആരാണ് ഭോരത്തിങ്കൽ ഇവിടെ വാ.

ഭൃത്യൻ:—(പ്രവേശിച്ച്) അടിയൻ

സു. പാ:—കുമാരിയേയും രവിവൎമ്മനേയും ഇവിടെ വരുവാൻ പറ.

ഭൃത്യൻ:—കല്പനപോലെ! (പോയി)

(അനന്തരം കുമാരിയും രവിവൎമ്മനും പ്രവേശിക്കുന്നു.) (സുന്ദരപാണ്ഡ്യനേയും, വിക്രമപാണ്ഡ്യനേയും വന്ദിക്കുന്നു.) (സുന്ദരപാണ്ഡ്യൻ വിക്രമപാണ്ഡ്യനു കണ്ണു കൊണ്ടു സംജ്ഞ കാണിക്കുന്നു.)

വി. പാ:—(രവിവൎമ്മനെ നോക്കീട്ടു) രവിവൎമ്മ അങ്ങ് എന്റെ മകളെ വിവാഹം ചെയ്യുകകൊണ്ടു അങ്ങടെ പേരിലുള്ള വിരോധം മുഴുവനും തീൎന്നിരിക്കുന്നു. എന്റെ മകൾ ദീൎഘമംഗലിയായിരിപ്പാൻ ഞാൻ അനുഗ്രഹിക്കുന്നു. നിങ്ങളുടെ ദാമ്പത്യം ചിരകാലം നിലനില്ക്കട്ടെ.

രവിവൎമ്മ:—വിവാഹം മുതല്ക്കു ഞാൻ അങ്ങയുടെ ജാമാതാവായിരിക്കുന്നു. എന്റെ സൎവ്വാപരാധങ്ങളേയും ക്ഷമിക്കുവാൻ അങ്ങ് അൎഹനായിരിക്കുന്നു. അതുകൊണ്ട് എന്റെ ശ്വശുരനു് എന്റെ പേരിൽ യാതൊരു വിരോധവും ഉണ്ടാവാതിരിപ്പാൻ ഞാൻ പ്രാൎത്ഥിക്കുന്നു.

വി. പാ:—ഞാൻ വളരെക്കാലമായി അനുഗ്രഹിക്കുന്ന ഒരു പഴയ രവിവൎമ്മൻ ലഘുവായി സ്വാധീനമാക്കിയിരിക്കുന്നു. കാട്ടുരയുദ്ധത്തിനുശേഷം അങ്ങ് ചോള പാണ്ഡ്യ കേരളദേശങ്ങളുടെ ചക്രവൎത്തിയായി തീൎന്നിരിക്കുന്നു. ഇനി എന്റെ ശ്രമം സഫലമാകുന്നതു

ല്ല. തമിഴകത്തിന്റെ രക്ഷകരെ ഒരു ആളെ ഞാൻ കണ്ടു. എന്നാൽ എന്റെ ജീവിതത്തെ എങ്ങിനെ അവസാനിപ്പിക്കണം എന്നറിയാതെയാണ് ഞാൻ ചിന്താഗ്രസ്തനായിരിക്കുന്നതു് രവിവർമ്മ! അങ്ങേക്കു് സർവ്വ വിജയവും വരട്ടെ. (രവിവൎമ്മനും, സുന്ദരപാണ്ഡ്യനും ഈ അഭിപ്രായത്തിൽ അല്പസമയം വിസ്മയിച്ചു നില്ക്കുന്നു.)

രവിവൎമ്മ—(ആത്മഗതം) ഞാൻ നപുംസകനല്ലെന്നു ബോദ്ധ്യമായല്ലൊ (പ്രകാശം.) "വിധിച്ചതു വരും, കൊതിച്ചതു വരാ" എന്നല്ലെ ന്യായം. ചക്രവൎത്തിയാവാൻ ആഗ്രഹിച്ചാൽ ആ പദത്തിൽ എത്തുമെന്നു തോന്നുന്നില്ല. കൎമ്മസാദ്ധ്യമായ കാൎയ്യം കൊതിച്ചിരുന്നതിനെകൊണ്ടു കിട്ടുന്നതല്ല. ഞാൻ ചക്രവൎത്തിയാകുമെന്നു എനിക്കു വിശ്വാസമില്ല. ഈശ്വരൻ ആ ഭാരം എന്നെ ഏല്പിക്കുന്നപക്ഷം ഞാൻ നടത്താൻ മതിയായ പരീക്ഷനാകുമായിരിക്കും.

സു. പാ:—പാണ്ഡ്യദേശം ഇപ്പോഴും ബന്ധംകൊണ്ടു തന്നെ രവിവൎമ്മനു അവകാശപ്പെട്ടിട്ടുണ്ടല്ലൊ? ഈ രാജ്യം അങ്ങേക്കു എപ്പോഴും സ്വാധീനമാണു്. വിക്രമൻ തെൻപാണ്ടിദേശം ഭരിച്ചു് സുഖമായിരിക്കണം. എന്റെ മരണംവരെ വിക്രമനൊന്നും വരാതിരിക്കണം എന്നാണ എന്റെ ആഗ്രഹം.

വി. പാ:—അച്ഛൻ എന്നെ സംബന്ധിച്ചു ഒന്നും ആലോചിക്കേണ്ട. ഞാൻ നിരാശനായിരിക്കുന്നു. പാ-

ണ്ഡ്യദേശം ഭരിക്കുന്നതിൽ എനിക്ക് യാതൊരു ചോ ദ്യവുമില്ല. അതു രവിവൎമ്മന്നധീനമായി.

രവിവൎമ്മ:—വെറുതെ അതും ഇതും പറഞ്ഞിട്ടു് പ്രയോജനമില്ല. കാലം വൈകുന്നു. ഞാൻ നാളെ കേരളത്തിലേക്കു യാത്രയായി. പാണ്ടിനാടു ഭരിക്കാൻ വന്നവനല്ല ഞാൻ. വിവാഹത്തിന്നു വന്നവനാണ്. എന്റെ പത്നിയേയുംകൊണ്ട് ഞാൻ നാളെപ്പോകുന്നു. ഇവിടെ ഇരുന്നാൽ ജനങ്ങൾ കൂടി എന്നെ ശങ്കിക്കും. ഇപ്പോൾ എന്റെ ശ്വശുരന്നു മാത്രമെ ശങ്കയുള്ളു. പാണ്ടിനാടു എങ്ങിനെയെങ്കിലും ഭരിച്ചോട്ടെ. ഞാൻ എന്റെ ശ്വശുരനോടു യാത്ര പറവാൻ മാത്രമാണ് വന്നിട്ടുള്ളതു്.

സ്വ. പാ:—എന്നാൽ പോവുക. (കുമാരിയെ നോക്കി) ഭൎത്തൃഗൃഹത്തിലേക്കു നാളെത്തന്നെ പോകണം. താമസിക്കുവാൻ തരമില്ല.

വി. പാ:—എന്റെ കുട്ടി പോയിക്കൊള്ളുക. നീ കുന്നത്ത് വെച്ച വിളക്കുപോലെ ശോഭിക്കും. നീ ഒരു ചക്രവൎത്തിനിയായി വാഴും. നിണക്കു സദാ എന്റെ അനുഗ്രഹമുണ്ട്. നിന്റെ ഭൎത്താവിനോടു എനിക്കു യാതൊരു പരിഭവവുമില്ല.

(കുമാരി അച്ഛന്റെ കാൽക്കൽ വീഴുന്നു. മകളെ തല തൊട്ടനുഗ്രഹിച്ചു യാത്രയാക്കി അയക്കുന്നു. എല്ലാവരും പോയി. തിരവീഴുന്നു.)

അഞ്ചാം രംഗം കഴിഞ്ഞു.

---

## ആറാം രംഗം.

(പ്രഭാതസമയത്തിൽ സ്വന്തം കൊട്ടാരത്തിന്റെ വരാന്തയിൽ മന്ദം, മന്ദം നടന്നുംകൊണ്ടു വീരപാണ്ഡ്യൻ പ്രവേശിക്കുന്നു.)

വീരപാണ്ഡ്യൻ:—(ആത്മഗതം) യുദ്ധംകൊണ്ടു പാണ്ടിനാട്ടിലെ ധനധാന്യങ്ങളെല്ലാം ഒടുങ്ങി. ശേഷമുള്ളതു വിവാഹത്തിനും ചിലവായി. വിവാഹത്തിനു ഭണ്ഡാരത്തിലും, ഈടിരിപ്പിലുമുള്ള നവരത്നങ്ങളും, ആഭരണങ്ങളും എല്ലാം കഴിഞ്ഞു. ഇനിയെന്താ ഉള്ളതു. പോകുമ്പോൾ സ്ത്രീധനം കൊടുപ്പാൻ പത്തു കലം മുത്തും, ഇരുപത്തു കലം പവിഴവും അളന്നു ഭാണ്ഡമാക്കിട്ടുണ്ടു. പൊന്നും, വെള്ളിയും വേറെയുമുണ്ടു. രത്നാഭരണങ്ങൾ കന്യകക്കു അലങ്കരിച്ചിട്ടുമുണ്ട്. നവരത്നഖചിതമായ പത്തു രഥങ്ങളും, നൂറാനയും, ആയിരം കുതിരയും രവിവൎമ്മന്നു സമ്മാനവും കൊടുത്തുകഴിഞ്ഞു. ഇനി പാണ്ടിനാട്ടിൽ ദാരിദ്ര്യദേവതകളിയാടാതിരിക്കില്ല. രവിവൎമ്മൻ കേരളത്തിൽചെന്നു എത്തിയ ഉടനെ യുദ്ധച്ചിലവിന്റെ കണക്ക് ഇനം ഇനമായി എഴുതി അയക്കും. ആ കയ്യും, പണ്ടാരവുംകൂടിയാൽ നാടു നശിപ്പിക്കും. അതിന്നു പുറമെ യുദ്ധത്തിൽ മരിച്ചവരുടെ കുടുംബത്തിലേക്കു അടുത്തൂൺ കൊടുക്കണം. എട്ടുവീട്ടിൽ നായന്മാരും പണ്ടാരങ്ങളും സഹായിച്ചതിന്നു അവരുടെ പത്മനാഭസ്വാമി ദേവസ്വത്തിലേക്കു വേണാട്ടിലുള്ള പാണ്ടിപ്പുത്രമാരുടെ സകല സ്വത്തുകളും വിട്ടുകൊടുപ്പാൻ തീൎച്ചപ്പെടുത്തി. യുദ്ധംകൊണ്ടുള്ള അ

നൎത്ഥം ചില്ലറയൊന്നുമല്ല. മഹാ കഷ്ടം! മഹാ കഷ്ടം! ഞാൻ എന്തു ചെയ്യും. എനിക്കു ഈ രാജ്യം വേണ്ടാ. വിക്രമൻതന്നെയെടുത്തുകൊള്ളട്ടെ. അതാണ് നല്ലതു! (മുമ്പോട്ടുക്കു നോക്കിട്ടു) അതാ രവിവൎമ്മൻ യാത്രപറവാൻ വരുന്നു. ഇപ്പോഴൊന്നും ഭാവിക്കേണ്ട. അയാളെ നല്ല വാക്കു പറഞ്ഞയക്കാം.

(അനന്തരം രവിവൎമ്മൻ പ്രവേശിക്കുന്നു.)

രവിവൎമ്മ:—ഹേ! വീരപാണ്ഡ്യൻ എന്താ ഇവിടെ ഇങ്ങിനെ ഒന്നിലും തട്ടാതെ നില്ക്കുന്നതു?

വീ. പാ:—അല്ല ചങ്ങാതി ഞാൻ താങ്കളുടെ വരവിനെയുംകാത്തു നില്ക്കുകയല്ലയൊ?

രവിവൎമ്മ:—എന്താ ഹേ നേരംപോക്കു പറയുന്നത്? ഞാൻ വരികയാകുന്നൊ? ഞാൻ പോകയല്ലെ! പരിവാരങ്ങളെല്ലാം നടന്നു. പ്രിയതമയുടെ പല്ലക്കും പോയി. ഇനി ഞാനും അനുജന്മാരും മാത്രമെ ബാക്കിയുള്ളു. ഞങ്ങളുടെ കുതിരകൾ തെയ്യാറായി നില്ക്കുന്നുണ്ടു. ഇതാ ഇറങ്ങുകയായി.

വി. പാ:—കുതിരയിൽ കേറുകയല്ലെ! ഇറങ്ങുകയാണൊ! യാത്ര പറയാൻ വരുമെന്ന്‌വെച്ച് ഞാൻ കാത്തിരിക്കുകയാണ്.

രവിവൎമ്മ:—എന്നാൽ ഞാൻ പോയിവരട്ടെ.

വി. പാ:—എന്റെ ഒടുവിലത്തെ അപേക്ഷയുണ്ടു. ഞാൻ അങ്ങയെ എന്റെ സാമ്രാജ്യാധിപതിയായിട്ടാണ് വെച്ചിരിക്കുന്നത്. എന്നെ രക്ഷിക്കേണ്ടുന്ന ഭാരം അങ്ങക്കാണ്. ഭണ്ഡാരത്തിൽ കാശൊന്നില്ലാതാ

യിട്ടുണ്ടു്. അതുകൊണ്ടു് വേണ്ടുംപോലെ എന്നെ നടത്തിക്കണം.

രവിവൎമ്മ:—എന്താ ആത്മജനും, ജ്യേഷ്ഠനും എന്നെ ചക്രവൎത്തിയാക്കുന്നു. പിന്നെ ഒന്നു പറവാനുണ്ടു്; വിക്രമൻ സ്വസ്ഥനായിട്ടില്ല. സൂക്ഷിക്കണം.

വി. പാ:—എന്റെ ആ മോഹങ്ങളെല്ലാം തീൎന്നിരിക്കുന്നു. യുദ്ധത്തിന്നുമുമ്പു് രാജ്യം എനിക്കു വേണമെന്നുണ്ടായിരുന്നു. യുദ്ധം കഴിഞ്ഞപ്പോൾ "വിക്രമൻ തന്നെ എടുത്തുകൊള്ളട്ടെ" എന്നായിരിക്കുന്നു മനസ്സു്.

രവിവൎമ്മ:—ഞാൻ ഇനി ഈ വിഷയത്തിൽ അധികമൊന്നും പറയുന്നില്ല. അങ്ങയുടെ അഭിപ്രായംപോലെ നടക്കുന്നതു് എനിക്കു് സമ്മതമാണു്.

വി. പാ:—ഞാൻ വിചാരിക്കുന്നതു് മറിച്ചാണു് രവിവൎമ്മനെ ഞാൻ എന്റെ രക്ഷാധികാരിയായി വിചാരിക്കുന്നു. പാണ്ടിനാടു് അങ്ങയുടെ അധീനമാണെന്നു് വിചാരിക്കണം.

രവിവൎമ്മ:—കാലം വൈകുന്നു. നാം പിരിയുക.

ഞാൻ വേണ്ടതെല്ലാം ഉപദേശം ചെയ്യാം. ഇപ്പോൾ ഞാൻ കേരളത്തിലേക്കു് ഗമിക്കട്ടെ. പാണ്ടിനാട്ടിന്നു് യാതൊരു ശത്രുവും ഇനി ഉണ്ടാകുന്നല്ല. ചോളനെ ഭയപ്പെടേണ്ടുന്നാവശ്യമില്ല. ഇപ്പോൾ ഞാൻ പോയിവരട്ടെ. വിടതരിക. (രണ്ടാളും പോയി.)

ആറാംരംഗം കഴിഞ്ഞു.

അഞ്ചാമങ്കവും കഴിഞ്ഞു.



